# ഗ്രന്ഥശാലാപ്രസ്ഥാനവും കേരളഗവണ്മെൻറും

## പൊതുജനജിഹ്വകൾ സംസാരിക്കുന്നു

കേരള ഗ്രന്ഥശാലാസംഘം
തിരുവനന്തപുരം

# ഉള്ളടക്കം

# ആമുഖം

ഇക്കൊല്ലവും ഗ്രന്ഥശാലകൾക്കു ഗ്രാൻറു നല്കുന്നതിൽ ഗവമ്മെൻറു് കാണിച്ച ക്രമക്കേടുകൾ ഇതിനകം സാമാന്യം പരസ്യമായിട്ടുണ്ട്. ആ വിഷയത്തിലേക്ക് കൂടുതൽ വെളിച്ചംവീശുന്ന ഏതാനും മുഖപ്രസംഗങ്ങൾ ആണ് ഈ പ്രസിദ്ധീകരണത്തിലെ ഉള്ളടക്കം. നമ്മുടെ രാജ്യത്തെ പ്രമുഖപത്രങ്ങൾ 1962 ജൂണിൽമാത്രം പ്രസിദ്ധപ്പെടുത്തിയവയാണ് ഈ മുഖക്കുറിപ്പുകൾ. ഗ്രന്ഥശാലകളോട്ട് ഇന്നത്തെ കേരളഗവമ്മെൻറു് അനുവത്തിച്ചുവരുന്ന തെററായ നയത്തിൽ രാജ്യത്തുടനീളമുണ്ടായിട്ടുള്ള പ്രതിഷേധത്തിൻെറ മാറെറാലികളായി ഇവ കണക്കാക്കപ്പെടാവുന്നതാണ്.

1957 മുതൽ ആരംഭിച്ചതാണ് ഇന്നും നിലനിന്നുവരുന്ന ഗ്രാൻറു കുഴപ്പം. അതിനുമുമ്പ് ഗവമ്മെൻറു നിയമിക്കുന്ന ഗ്രഡേഷൻകമ്മററികളുടെ റിപ്പോർട്ടു നേരിട്ട് ഗവമ്മെൻറിൽ സമപ്പിക്കുകയും ശുപാർശകൾ അതേപടി അംഗീകരിക്കുകയുമാണു ചെയ്തിരുന്നതു്. 1957–ൽ അന്നത്തെ ഗവമ്മെൻറു് ഗ്രഡേഷൻകമ്മറ്റി നിത്തലാക്കുകയും ആ ചുമതല സോഷ്യൽ എഡ്യുക്കേഷൻ വകുപ്പിനെ ഏല്പിക്കുകയും ചെയ്തു. ഈ സമ്പ്രദായം പൂണ്ണമായി നടപ്പാക്കാൻ ആ ഗവമ്മെൻറിനുതന്നെയും സാധിച്ചില്ല. കമ്മ്യൂണിസ്ററു ഗവമ്മെന്റിന്റെ കാലം മുഴുവൻതന്നെ ഗ്രാൻറുശുപാർശ നടത്തിയിരുന്നതു് ഗ്രന്ഥശാലാസംഘംതന്നെയായിരുന്നു. അതുകൊണ്ടു്, ഒരു ഗവമ്മെൻറുകമ്മററിയുടെ ശുപാർശകൾ ഡിപ്പാർട്ടുമെൻറിനെക്കൊണ്ടു് അക്ഷരംപ്രതി പരിശോധിപ്പിക്കുന്ന ലജ്ജാവഹമായ കൃത്യം അന്നു നടന്നിരുന്നില്ല. ഇപ്പോൾ നടക്കുന്നതു് അതാണ്. ഫലമോ? മൂന്നുമാസം കഴിഞ്ഞിട്ടും മുൻകൊല്ലത്തെ ഗ്രാന്റ് പകുതിഗ്രന്ഥശാലകൾക്കും ലഭിച്ചിട്ടില്ല. അനുവദിച്ച തുകയിലാകട്ടെ യാതൊരുനിലയ്ക്കും നീതീകരിക്കാൻ വയ്യാത്ത ക്രമക്കേടുകൾ വരുത്തുകയും ചെയ്തിട്ടുണ്ട്. അഞ്ചുകൊല്ലംമുമ്പുവരെ യാതൊരാക്ഷേപവുമില്ലാതെ നടന്നിരുന്ന ഒരേപ്പാട്ട് ഗവമ്മെൻറു് എന്തിനിങ്ങനെ വികലപ്പെടുത്തുന്നുവെന്നു് ഞങ്ങൾക്കു മനസ്സിലാകുന്നില്ല.

വാളന്ററി ഓർഗനൈസേഷൻസിനെ പ്രോത്സാഹിപ്പിക്കുകയും അവയുടെ പ്രവത്തനങ്ങളെ കൂടുതൽ വിപുലമാക്കുകയും ചെയ്യുകയെന്നതാണ് കേന്ദ്രഗവമ്മെൻറിൻെറയും സംസ്ഥാനഗവമ്മെൻറുകളുടെയും നയമെന്നാണ് ഞങ്ങൾ മനസ്സിലാക്കുന്നതു്. ഇന്ത്യയിൽ ഒരു സംസ്ഥാനത്തും കേരളഗ്രന്ഥശാലാസംഘംപോലുള്ള ഒരു വാളന്ററി ഓർഗനൈസേഷൻ ഉണ്ടെന്നു തോന്നുന്നില്ല. കേരളഗവമ്മെൻറും അതിൽ അഭിമാനിക്കാറുണ്ടെന്നാണ് ഞങ്ങളുടെ വിശ്വാസം. എന്നിട്ടും ഈ സംഘടനയെ എന്തിനിങ്ങനെ ദ്രോഹിക്കുന്നുവെന്നതു് തികച്ചും അജ്ഞാതമാണ്.

കഴിഞ്ഞവർഷവും ഇതൊക്കെത്തന്നെയാണു സംഭവിച്ചതു്. അന്നു് അതെല്ലാം പരിഹരിക്കാമെന്നു് ഗവമ്മെൻറു് ഉറപ്പുനൽകി. ഗ്രന്ഥശാലാസംഘം അതു വിശ്വസിച്ചു. ഇനിയും ഗവമ്മെൻറ് എന്താണു ചെയ്യാൻ പോകുന്നതെന്നു് ഞങ്ങൾക്കറിഞ്ഞുകൂടാ. 1957 വരെ തുടൻവന്ന സമ്പ്രദായം എന്തുകൊണ്ടു് വീണ്ടും പരീക്ഷിച്ചുകൂടാ? ഗവമ്മെൻറു് തീരുമാനിക്കേണ്ട കാര്യമാണതു്.

പൊതുജനാഭിപ്രായത്തിൻെറ ഒരു കണ്ണാടി എന്ന നിലയ്ക്കു് ഞങ്ങൾ ഈ മുഖപ്രസംഗങ്ങൾ പുനഃപ്രകാശിപ്പിച്ചുകൊള്ളുന്നു.

പ്രസാധകർ

# ചെയ്യേണ്ടതുപോലെ ചെയ്യില്ലെങ്കിൽ

കേരളത്തിലെ ഏററവും വലിയ സാംസ്കാരികസ്ഥാപനമായ ഗ്രന്ഥശാലാസംഘം വീണ്ടും ഒരു പ്രക്ഷോഭണത്തിലേക്കു നീങ്ങാനിടയുണ്ടെന്നു കാണുന്നു. ഇത്തവണ ലൈബ്രറിഗ്രാൻറനുവദിച്ചതിൽ അക്ഷന്തവ്യമായ ക്രമക്കേടുകൾ പലതും ഗവൺമെൻറു കാണിച്ചു എന്നു്. അവരിൽനിന്നറിയാൻ കഴിഞ്ഞിരിക്കുന്നു. ഗ്രാന്റിനു ശുപാർശചെയ്ത 2260–ഓളം ഗ്രന്ഥശാലകളിൽ 1194 ഗ്രന്ഥശാലകൾക്കു മാത്രമേ ഗവൺമെൻറു ഗ്രാൻറനുവദിച്ചിട്ടുള്ളത്രെ. മാത്രമല്ല, സംഘം ശുപാർശചെയ്യാത്ത പല ഗ്രന്ഥശാലകൾക്കും ഗ്രാന്റനുവദിക്കുകയും ചെയ്തിരിക്കുന്നു. കഴിഞ്ഞ കൊല്ലം ഗവൺമെന്റു കാണിച്ച അതേ തെറ്റുതന്നെ ഇപ്പോഴും ആവർത്തിക്കപ്പെട്ടിരിക്കുകയാണു്. ഇതേ കാരണത്താൽത്തന്നെ ഗ്രന്ഥശാലാസംഘം കഴിഞ്ഞകൊല്ലം ഒരു സമരത്തിൻെറ വക്കോളമെത്തിയതാണു്. അന്നു ഞങ്ങളുൾപ്പെടെ പലരും ഗവൺമെണ്ടിൻെറ നടപടിയെ വിമർശിച്ചു. ഈ രാജ്യത്തെ ജനങ്ങളുടെ സാംസ്കാരികബോധത്തെ വികസ്വരമാക്കുന്ന ഒരേ ഒരെണ്ണമാണു് ഗ്രന്ഥശാലാപ്രസ്ഥാനം. ബോധമുള്ള ഗവൺമെൻറുകൾ ഇത്തരം പ്രസ്ഥാനങ്ങളുടെ അന്തസ്സു നിലനിർത്താൻ കിണഞ്ഞു പാടുപെടുമ്പോൾ നമ്മുടെ ഗവൺമെൻറിനിതൊന്നും ആവശ്യമില്ല. അന്നു് ഗ്രന്ഥശാലാസംഘം പ്രകടമാക്കിയ സമചിത്തതയും അഭിമാനബോധവും മാതൃകാപരമായിരുന്നു. സംയുക്തഗവൺമെൻറിൽനിന്നു് ഏററവും അവഹേളനാർഹമായ സമീപനമുണ്ടായിട്ടുപോലും അവർ അന്തസ്സായി പെരുമാറി. ഗവൺമെൻറു് ഒടുവിൽ തെററു കുറെ മനസ്സിലാക്കുകയും ചെയ്തു. എന്നാൽ ഇത്തവണയും ആ ക്ഷുദ്രവാസനതന്നെ വീണ്ടും പ്രകടമാക്കിയിരിക്കയാണു്. ഗവൺമെന്റു നിയമിക്കുന്ന ഗ്രഡേഷൻ കമ്മററി ഓരോ ഗ്രന്ഥശാലയും പരിശോധിച്ചാണു് അവയുടെ അർഹതയുള്ള സ്ഥാനങ്ങൾ നിർണ്ണയിച്ചു് ഗ്രാൻറു ശുപാർശചെയ്യുന്നതു്. അതിനെ ഗവൺമെൻറുതന്നെ ലംഘിക്കുകയെന്നു പറഞ്ഞാൽ അതിലപ്പുറം ശുംഭത്വം വേറെയില്ല. ഇനി വീണ്ടും ഗ്രന്ഥശാലാപ്രവർത്തകർ ഒരു സമരം നടത്തണമെന്നാവാം ഗവൺമെൻറിൻെറ മോഹം. അല്ലെങ്കിൽ എന്തിനു ഗവൺമെൻറിനെ പറയുന്നു? ഇവിടെ ഒരു ഗവൺമെൻറുണ്ടോ? ഈ രാജ്യത്തു കാര്യക്ഷമമായി എന്തെങ്കിലും നേരെചൊവ്വെ നടക്കുന്നുണ്ടോ? വികസനപ്രവർത്തനങ്ങൾ ഏതുനിലയിൽ കിടക്കുകയാണെന്നു മന്ത്രിമാരോടു ചോദിച്ചാൽ അവർ വാപൊളിക്കും. ഇവിടെ ഗ്രന്ഥശാലയും വേണ്ട, സാഹിത്യവും വേണ്ട, സംസ്കാരവും വേണ്ട, മന്ത്രിക്കസേരകൾ മാത്രം മതി. ഇപ്പോൾ കേരളഭരണം മുഴുവൻ ഡൽഹിയിലാണു്. രാജ്യത്തിൻെറയും ജനങ്ങളുടെയും ആവശ്യങ്ങൾ മാധവറാവുപ്രതിമതന്നെ കേൾക്കും. ഇതുപോലൊരധഃപതനം കേരളത്തിനിന്നോളമുണ്ടായിട്ടില്ല.

ഇവിടത്തെ ഗ്രന്ഥശാലാപ്രസ്ഥാനവും മററും മന്ത്രിമാൎക്ക വേണ്ടായിരിക്കാം. പക്ഷേ, തലസ്ഥകത്തിരുട്ടകയറിയിട്ടില്ലാത്ത കുറെ ജനങ്ങൾക്കെങ്കിലും ഇതൊക്കെ വേണം. ചെയ്യേണ്ടവർ ചെയ്യേണ്ടതുപോലെ ചെയ്തില്ലെങ്കിൽ അനന്തരഭവിഷ്യത്തു് അത്ര സുഖപ്രദമായിരിക്കുകയില്ല.

—"ഗ്രന്ഥശാലകൾക്കുള്ള ഗ്രാൻറു്", പൊതുജനം, 1962 ജൂൺ 7

## ഇതിനേക്കാൾ വലിയൊരു ധിക്കാരമില്ല

തെററുകൾ പററുക സാധാരണമാണു്. തെററെന്നു ബോദ്ധ്യമായിക്കഴിഞ്ഞാൽ അതു തിരുത്തുക എന്നതും സാമാന്യമര്യാദമാത്രമേയാകുന്നുള്ളു. ആരെല്ലാം എത്രയെല്ലാം പ്രതിഷേധിച്ചാലും മര്യാദകേടു പ്രവൎത്തിക്കുകതന്നെ ചെയ്യുമെന്നഭാവം അപകടകരമാണു്. ഒരു വ്യക്തിക്കുപോലും ഭൂഷണമല്ലാത്ത ഈ സ്വഭാവവൈകൃതം ജനാധിപത്യഭരണകൂടങ്ങളുടെ ശാശ്വതനയമായി മാറിക്കഴിഞ്ഞാൽ, വിവേകസൃഷ്ടിക്കുവേണ്ടി മററു മാൎഗ്ഗങ്ങൾ ആരായുകയേ നിവൃത്തിയുള്ളു. കേരളത്തിലെ ഗ്രന്ഥശാലാപ്രസ്ഥാനത്തെ കഴുത്തറുത്തുകൊല്ലാൻ കഴിഞ്ഞവർഷം ഇവിടെയുള്ളൊരു സൎക്കാർ നടത്തിയ നീചസംരംഭം ഇക്കൊല്ലവും ആവൎത്തിച്ചിരിക്കുന്നതു കാണുമ്പോൾ ഈ പ്രസ്ഥാനത്തിൻെറ മാന്യവും ഉജ്ജ്വലവുമായ ഒരു പ്രക്ഷോഭണം അലയടിച്ചുയരട്ടെ എന്നുമാത്രമേ ഞങ്ങൾക്കുപദേശിക്കുവാനുള്ളു.

ഇൻഡ്യയിലെ മറെറാരു സംസ്ഥാനത്തിലും ദൃശ്യമാകാത്ത തരത്തിൽ വികാസംപ്രാപിച്ചു് സുസംഘടിതമാക്കപ്പെട്ടിട്ടുള്ള ഒന്നാണു് കേരളത്തിലെ ലൈബ്രറിപ്രസ്ഥാനം. നിസ്വാൎത്ഥരായ സാമൂഹ്യപ്രവൎത്തകരുടെ നിരന്തരമായ പ്രവൎത്തനംകൊണ്ടു കരുപ്പിടിപ്പിച്ചെടുത്ത ഈ ജനകീയപ്രസ്ഥാനം, വിവരക്കേടിനു സീമയില്ലെന്നു വിശ്വസിക്കുന്ന കുറെ ഭരണാധികാരികളുടെ സ്വാൎത്ഥതാൽപര്യംമൂലം നശിക്കുന്നതു് എന്തുവന്നാലും അനുവദനീയമല്ലതന്നെ.

കഴിഞ്ഞ പതിനഞ്ചുകൊല്ലക്കാലമായി മാൎച്ചുമാസത്തിൽത്തന്നെ ഗ്രാൻറുകൾ അനുവദിക്കുക എന്നായിരുന്നു പതിവു്. കഴിഞ്ഞകൊല്ലം അതുണ്ടായില്ല. പ്രതിഷേധസ്വരങ്ങളുയൎന്നതിനുശേഷം ഗ്രാൻറനുവദിച്ചു. അപ്പോഴും ഗ്രന്ഥശാലാസംഘത്തിൻെറ ശുപാൎശകളെ ചവററുകുട്ടയിലെറിഞ്ഞുകൊണ്ടു തന്നിഷ്ടം കാണിക്കാനായിരുന്നു സൎക്കാരിൻെറ വാസന. കുറെ ഗ്രന്ഥശാലകൾക്കു ഗ്രാൻറു നഷ്ടപ്പെടുകയും ചെയ്തു. ഇത്തവണയും മാൎച്ചുമാസത്തിൽ ഗ്രാൻറനുവദിച്ചില്ല. മാസങ്ങൾക്കുശേഷം ഗ്രാൻറുകളനുവദിച്ചപ്പോഴോ സംഘം ശുപാൎശചെയ്ത 1068 ഗ്രന്ഥശാലകൾക്കു ഗ്രാൻറു പാടെ നിഷേധിച്ചിരിക്കുകയുമാണു്. ഗവൺമെൻറുചെലവിൽ ഗ്രഡേഷൻകമ്മററികൾ രൂപീകരിക്കുകയും കമ്മററി ഓരോ ഗ്രന്ഥശാലയിലും ചെന്നു പരിശോധന നടത്തുകയും ശുപാൎശകൾ സമൎപ്പിക്കുകയും ചെയ്തതിനുശേഷം യാതൊരു തത്വദീക്ഷയുംകൂടാതെ ആയിരത്തിലേറെ ഗ്രന്ഥശാലകൾക്കു ഗ്രാൻറു നിഷേധിക്കാൻ ഗവൺമെൻറിനെ

നല്കുന്നതിനുവേണ്ടിയാണു വാഷികഗ്രാന്റ് അനുവദിക്കുന്നതു്. പക്ഷേ, ഗ്രാൻറനുവദിക്കുന്നതിൽ കാണിക്കുന്ന ക്രമക്കേടുകൾ, ആ ഉദ്ദേശസാദ്ധ്യത്തിനു് വിഘാതമായിത്തീരുന്നു. കഴിഞ്ഞ ഏതാനും വഷങ്ങളായി ഈ ക്രമക്കേടുകൾ ആവത്തിക്കുകയുമാണു്. ഓരോ ഗ്രന്ഥശാലയുടെയും ഗ്രാന്റിനുള്ള അർഹത തിട്ടപ്പെടുത്തി, ശുപാർശ ചെയ്യാൻവേണ്ടി ഗവമ്മെൻറുതന്നെ ഗ്രഡേഷൻകമ്മററികളെ നിയമിക്കുന്നു. ഈ കമ്മററികൾ ഗ്രന്ഥശാലകൾ സന്ദർശിച്ചു്, യഥാത്ഥസ്ഥിതിഗതികൾ മനസ്സിലാക്കി ശുപാർശകൾ സമപ്പിക്കുന്നു. ഗ്രന്ഥശാലാപ്രസ്ഥാനവുമായി ഗാഢബന്ധമുള്ളവരെയാണു് ഗ്രഡേഷൻകമ്മററി അംഗങ്ങളായി നിയമിക്കാറുള്ളതു്. ഗ്രഡേഷൻകമ്മററികളുടെ ശുപാർശകളിൽ എന്തെങ്കിലും കുഴപ്പങ്ങൾ കടന്നുകൂടിയിട്ടുണ്ടെന്നു ഗവമ്മെൻറിനു് കഴിഞ്ഞ പന്ത്രണ്ടു വഷത്തിനിടയ്ക്കു് ഒരിക്കലും ചൂണ്ടിക്കാണിക്കാൻ കഴിഞ്ഞിട്ടില്ല. അപ്പോൾ, സ്വാഭാവികമായി ഗ്രഡേഷൻകമ്മററികളുടെ ശുപാർശകൾ അതേപടി അംഗീകരിക്കേണ്ടതു നീതിമാത്രമാണെന്നു വ്യക്തമാണല്ലോ. അഥവാ ഏതെങ്കിലും ശുപാർശ നിരാകരിക്കുന്നുവെങ്കിൽ അതിനെന്താണു കാരണമെന്നു വ്യക്തമാക്കേണ്ടതും ഗവമ്മെൻറിൻെറ കടമയാണു്. പക്ഷേ, കഴിഞ്ഞ ചില കൊല്ലങ്ങളായി, യാതൊരു കാരണവും പറയാതെ, ഗ്രഡേഷൻകമ്മററികളുടെ ശുപാശകൾ നിരാകരിക്കുകയും ഭാഗികമായി മാത്രം അംഗീകരിക്കുകയും ചെയ്യുന്ന ഒരേർപ്പാടു നടന്നുവരുന്നു. കഴിഞ്ഞകൊല്ലം, ഈ ഗ്രാൻറുപ്രശ്നം ഒരു പ്രക്ഷോഭണത്തിനുതന്നെ ഇടയാക്കി. ഇക്കൊല്ലത്തെ സ്ഥിതിയും വ്യത്യസ്തമല്ല. മുൻപതിവനുസരിച്ചു് ഗ്രാൻറനുവദിക്കേണ്ട കാലഘട്ടം കഴിഞ്ഞു് മൂന്നുമാസംകൂടി കാത്തിരുന്നതിനു ശേഷമാണു് ഇക്കൊല്ലം ഉത്തരവുകൾ പുറപ്പെടുവിച്ചതു്. ഈ മൂന്നുമാസം വൈകിയതു്, ഗ്രഡേഷൻകമ്മററികളുടെ ന്യായമായ ശുപാർശകളിന്മേൽ അന്യായമായ ഭേദഗതികൾ വരുത്തുന്നതിനായിരുന്നുവെന്നു് ഇപ്പോൾ ബോദ്ധ്യപ്പെടുകയും ചെയ്തു. 2,260 ഗ്രന്ഥശാലകൾക്കു് ഗ്രാൻറു നൽകുന്നതിനുള്ള ശുപാർശകൾ സമപ്പിക്കപ്പെട്ടിട്ടു്, ഗവമ്മെൻറനുവദിച്ചതു് 1,194 ഗ്രന്ഥശാലകൾക്കു മാത്രമാണു്. ആയിരത്തിലധികം ഗ്രന്ഥശാലകൾക്കു ഗ്രാൻറു് അനുവദിച്ചിട്ടേ ഇല്ല. ഇങ്ങനെ ഗ്രാൻറു നൽകാതെ വിട്ടുകളഞ്ഞ ഗ്രന്ഥശാലകൾ എല്ലാം മോശപ്പെട്ട സ്ഥാപനങ്ങളാണെന്നു് ആരും ധരിക്കരുതു്. ഈ സംസ്ഥാനത്തെ ഏററവും മികച്ച ഗ്രന്ഥശാലകളിൽ ചിലതും അക്കൂട്ടത്തിലുൾപ്പെടുന്നു. കോട്ടയം പബ്ലിക്ക് ലൈബ്രറിക്കുപോലും ഗ്രാൻറനുവദിച്ചിട്ടില്ലെന്നറിയുമ്പോൾ ഗ്രാൻറനുവദിച്ചതിനും അനുവദിക്കാതിരുന്നതിനും എന്തെങ്കിലും മാനദണ്ഡം സ്വീകരിച്ചിരുന്നില്ലെന്നു വ്യക്തമാകുമല്ലോ. അതുപോലെതന്നെ ഗ്രാൻറനുവദിച്ച 1,194 ഗ്രന്ഥശാലകളിൽ 450–ഓളം ഗ്രന്ഥശാലകൾക്കു ഗ്രാൻറു വെട്ടിക്കുറച്ചിട്ടുണ്ടു്. ഗ്രാൻറനുവദിക്കുന്നതിൽ ഗ്രന്ഥശാലകളുടെ അർഹത പരിഗണിച്ചിട്ടില്ലാത്ത സ്ഥിതിക്കു് ഗ്രാൻറു വെട്ടിക്കുറച്ചതെന്തിനു് എന്നു ചോദിക്കേണ്ട കാര്യമില്ലല്ലോ. 'വെട്ടിക്കുറയ്ക്കണമെന്നു തോന്നി; വെട്ടിക്കുറച്ചു. അനുവദിക്കേണ്ടെന്നു

തോന്നി; അനുവദിച്ചില്ല.' ആക്ക് തോന്നി എന്നതു് പ്രസക്തമായ ഒരു ചോദ്യമാണു്. ആയിരത്തിൽപ്പരം ഗ്രന്ഥശാലകൾക്കു് ഗ്രാൻറു നൽകേണ്ടെന്നും, 450 ഗ്രന്ഥശാലകൾക്കു് ഗ്രാൻറു വെട്ടിക്കുറയ്ക്കണമെന്നും തീരുമാനിച്ചതാരാണു്? മുമ്പു് ലൈബ്രറി ഉപദേശകസമിതിയുണ്ടായിരുന്നു. ഗ്രഡേഷൻകമ്മററികളുടെ ശുപാർശകൾ പരിശോധിച്ചു് അന്ത്യതീരുമാനത്തിനായി സമപ്പിച്ചിരുന്നതു് ആ സമിതിയാണു്. ആ സമിതി ഇപ്പോഴില്ല. ഇപ്പോഴത്തെ മുഖ്യമന്ത്രിയാണതു വേണ്ടെന്നുവച്ചതു്. ഇപ്പോൾ ഗ്രഡേഷൻകമ്മററികളുടെ ശുപാർശകൾ പരിശോധിക്കുന്നതും നിരാകരിക്കുന്നതും വെട്ടിക്കുറയ്ക്കുന്നതുമെല്ലാം വിദ്യാഭ്യാസവകുപ്പിലെ ചില ലോവർഡിവിഷൻ ക്ലാക്കന്മാരാണെന്നാണറിവു്. അവർ ചെയ്യുന്നതെന്തും വിദ്യാഭ്യാസമന്ത്രിയങ്ങനുവദിക്കുകയും ചെയ്യും! ഗവമ്മെൻറു തന്നെ നിയമിച്ച—വിദഗ്ദ്ധന്മാരടങ്ങുന്ന—ഗ്രഡേഷൻകമ്മററിയുടെ ശുപാർശകൾ, ഗ്രന്ഥശാലകളെപ്പററിയോ അവയുടെ താരതമ്യേനയുള്ള അർഹതയെപ്പററിയോ ഒരു ചുക്കും അറിഞ്ഞുകൂടാത്ത, അക്ഷരവൈരികളായ ക്ലാക്കന്മാരുടെ ഇഷ്ടാനിഷ്ടങ്ങൾക്കു് വിട്ടുകൊടുക്കുന്ന ഇന്നത്തെ ഏർപ്പാടു് അവസാനിപ്പിക്കാത്തിടത്തോളം കാലം, ഈ ക്രമക്കേടുകൾ തുടരുകതന്നെ ചെയ്യും. ഗ്രഡേഷൻകമ്മററികൾ ശുപാർശചെയ്യാത്ത ചില നാമമാത്രഗ്രന്ഥശാലകൾക്കു് ഗ്രാൻറനുവദിച്ചിട്ടുണ്ടെന്നാണറിയുന്നതു്. അതും മേൽപ്പറഞ്ഞ ക്ലാക്കന്മാരാകുന്ന ഇഷ്ടദേവന്മാരുടെ അനുഗ്രഹംകൊണ്ടായിരിക്കാം. പക്ഷേ, ക്ലാക്കന്മാരെയല്ല, അവരെ ഈ ചുമതല ഏല്പിക്കുന്ന മേധാവികളും വകുപ്പുമന്ത്രിയുംതന്നെയാണു് ഈ താന്തോന്നിത്തരങ്ങൾക്കു് ഉത്തരവാദിത്വം വഹിക്കുന്നതു്. ഗ്രഡേഷൻ കമ്മററികളുടെ ശുപാർശകൾ അകാരണമായും അന്യായമായും നിരസിക്കപ്പെടുകയാണെങ്കിൽ, എന്തിനു് ഗ്രഡേഷൻകമ്മററികളെ നിയമിക്കുന്നു? കമ്മററിയംഗങ്ങൾ ഇക്കാണായ ഗ്രന്ഥശാലകളെല്ലാം സന്ദർശിച്ചു്, ഓരോന്നിലും പുസ്തകങ്ങളെത്രയുണ്ടു്, അംഗങ്ങളെത്രയുണ്ടു്, മററു പ്രസിദ്ധീകരണങ്ങൾ ഏതൊക്കെ വരുത്തുന്നുണ്ടു്, ഗ്രന്ഥശാല എത്ര പേർ പ്രയോജനപ്പെടുത്തുന്നുണ്ടു് ഇത്യാദി വിവരങ്ങൾ ശേഖരിച്ചു് ശുപാർശകൾ സമപ്പിക്കാൻ എന്തിനു ക്ലേശിക്കുന്നു? ചുരുക്കത്തിൽ ഒന്നേ പറയാനുള്ളു. ഗ്രന്ഥശാലാപ്രസ്ഥാനത്തോടുള്ള ഗവമ്മെൻറിൻെറ നയം അടിമുടി മാറണം. ഗ്രാൻറു നൽകുന്നതിൽ ആണ്ടുതോറും കാട്ടിക്കൂട്ടുന്ന ഈ വൃത്തികേടുകൾ ഉടനെ അവസാനിപ്പിക്കണം. മററു പലതിലുമെന്നപോലെ ഇതിലും നയമില്ലായ്മയാണു് ഗവമ്മെൻറു കാണിക്കുന്നതു്. ഗ്രാൻറനുവദിക്കാത്ത ആയിരത്തിൽപ്പരം ഗ്രന്ഥശാലകൾക്കു് ഗ്രാൻറു നൽകുന്നതിനുള്ള ഉത്തരവുകൾ കാലവിളംബം കൂടാതെ പുറപ്പെടുവിക്കുകയാണു വേണ്ടതു്. ഗ്രന്ഥശാലാപ്രസ്ഥാനത്തെ ഞെക്കിക്കൊല്ലുന്ന നയം നല്ലതിനല്ലെന്നു തീർച്ച. ഇപ്പോൾ തെററുതിരുത്തുന്നതിനോടൊപ്പം, അടുത്തകൊല്ലമെങ്കിലും അവ ആവത്തിക്കാനിടയാകാത്തതരത്തിൽ ആവശ്യമായ വ്യവസ്ഥകൾ ഏർപ്പെടുത്തുമെന്നും ഞങ്ങൾ ആശിക്കുന്നു.

—''ഗ്രന്ഥശാലകൾക്കുള്ള ഗ്രാൻറു'', കേരളദ്ധ്വനി, 1962 ജൂൺ 12

# ചരിത്രം ആവർത്തിക്കാൻ ഇടയാകരുത്

കേരളത്തിലെ ഗ്രന്ഥശാലാപ്രസ്ഥാനവും ഗ്രന്ഥശാലാസംഘവും വീണ്ടും ഒരു പ്രതിസന്ധിഘട്ടം അഭിമുഖീകരിച്ചിരിക്കുകയാണ്. സംഘ കാര്യങ്ങളിൽ സങ്കരമന്ത്രിസഭ അനുവർത്തിച്ചുപോരുന്ന ഭാവനാശൂന്യ മായ നയം അടിച്ചേൽപ്പിച്ചത്തി ആളിക്കത്തിക്കുന്ന രണ്ടാമത്തെ അസ്വാസ്ഥ്യ മാണിതു്. അവസാനത്തെ ഗ്രാൻറനുവാദ ഉത്തരവാണ് ഈ അവസാ നത്തെ അസ്വാസ്ഥ്യത്തിനു നിദാനം. ചരിത്രത്തിൻെറ ആവർത്തനം അതിൻെറ അന്ത്യപരിണാമത്തിലെത്തിക്കാതിരിക്കട്ടെ എന്നു ഞങ്ങൾ ആത്മഖമായി പ്രാർത്ഥിക്കുന്നതു്, ആ ചരിത്രം അദ്ധ്യായക്രമത്തിനു് ഓർമ്മ യുള്ളതുകൊണ്ടാണ്.

ഇന്നത്തെ കേരളഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ പ്രഭവസ്ഥാനം തിരുവിതാംകൂറായിരുന്നു. അന്നത്തെ തിരുവിതാംകൂർ ദിവാൻ സർ സി. പി രാമസ്വാമി അയ്യരാണ്, ഗ്രന്ഥശാലാസംഘത്തിന്റെ അസ്തി വാരം ഉറപ്പിച്ചതു്. നിലവിലുണ്ടായിരുന്ന ഗ്രന്ഥശാലകൾക്ക് ഒരു കേന്ദ്രസംഘടന തിരുവിതാംകൂറിലുണ്ടായതു് അദ്ദേഹത്തിന്റെ പ്രധാന കാർമ്മികത്വത്തിലായിരുന്നു. കേന്ദ്രസംഘടനയ്ക്കു് അന്നത്തെ ഗവൺമെൻ്റ് അംഗീകാരം നല്കി ധനസഹായം ചെയ്തു. ഗ്രന്ഥശാലകൾ പുതിയതായി സ്ഥാപിക്കുന്നതിനു് എല്ലാവിധ പ്രോത്സാഹനവും ദിവാൻഭരണം നിർ ല്ലോഭമായി നല്കിപ്പോന്നു.

തിരുവിതാംകൂറിൽ ആദ്യത്തെ തെരഞ്ഞെടുക്കപ്പെട്ട ഗവൺമെൻ്റ് രൂപം കൊള്ളുമ്പോൾ 1947-ൽ ഗ്രന്ഥശാലാസംഘത്തോടു ബന്ധപ്പെട്ട 263 ഗ്രന്ഥശാലകൾ ഉണ്ടായിരുന്നു. തിരുവിതാംകൂറിലെയും തുടന്നു തിരു-കൊച്ചിയുടേയും മുഖ്യമന്ത്രിയായിരുന്ന പറവൂർ ടി. കെ. നാരായ ണപിള്ളയുടെ വത്സലപുത്രിയായിരുന്നു, ഗ്രന്ഥശാലാസംഘം. ഉദ്യോ ഗസ്ഥമേലധികാരത്തെ ഗ്രന്ഥശാലാസ്ഥാനത്തിൽനിന്നു നിശ്ശേഷം അ ദ്ദേഹം ഒഴിവാക്കി. ഗവൺമെൻ്റ് നേരിട്ടു നടത്തിയിരുന്ന റൂറൽ ലൈബ്ര റികൾ അവയുടെ എല്ലാ ആസ്തികളോടുംകൂടി ഗ്രന്ഥശാലാസംഘത്തിനു വിട്ടുകൊടുത്തു. അനുദ്യോഗസ്ഥന്മാരുടെ പ്രവർത്തനത്തിനു് ആ രംഗം നിർദ്ദേശിച്ചുകൊടുത്തു. സംഘത്തിനു സാമ്പത്തികമായും മററും അഭൂത പൂർവ്വമായ പ്രോത്സാഹനം നല്കി. പറവൂർ ടി. കെ.യുടെ ഭരണകാലമ വസാനിച്ചഘട്ടത്തിൽ 1486 അംഗീകൃതഗ്രന്ഥശാലകൾ തിരു-കൊച്ചി യിൽ ഉണ്ടായിരുന്നു.

ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ ഇഷ്ടതോഴനായിരുന്നു പിന്നീട് ഒരു ഘട്ടത്തിൽ തിരു-കൊച്ചി മുഖ്യമന്ത്രിയായിരുന്ന പനമ്പിള്ളി ഗോ വിന്ദമേനവൻ. ഗ്രന്ഥശാലാസംഘത്തിൻെറ ബാഹ്യശക്തിയും അന്തഃ സത്തയും വദ്ധിപ്പിക്കുവാൻ അദ്ദേഹം ആത്മാർത്ഥമായി ശ്രമിച്ചു. കേരള സംസ്ഥാനം പിറന്നതോടുകൂടി ജനകീയഭരണം തുടങ്ങി പത്തുവർഷം കഴിഞ്ഞ 1957 ആയപ്പോൾ, ഗ്രന്ഥശാലാസംഘത്തിന്റെ കീഴിൽ പ്രശം സനീയമായി പ്രവർത്തിച്ചുപോന്ന 2540 ഗ്രന്ഥശാലകൾ ഉണ്ടായിരുന്നു.

ഗ്രന്ഥശാലാസംഘത്തിന്റെ ശനിദശ ആരംഭിച്ചതു് കേരളത്തിന്റെ ഭരണം കമ്യൂണിസ്റ്റുപാർട്ടിയുടെ കൈക്കുള്ളിലൊതുങ്ങിയ ദിവസം മുതൽക്കായിരുന്നു. 1957 ഏപ്രിൽ 5–ാംതീയതി മുഖ്യമന്ത്രിയായി ഇ. എം. എസ്. സത്യപ്രതിജ്ഞ ചെയ്തു. "നാളന്ദികപ്രശസ്തനായ" മുണ്ടശ്ശേരി വിദ്യാഭ്യാസമന്ത്രിയായതും അന്നുതന്നെയാണു്. ആ വിദ്യാഭ്യാസ വിചക്ഷണൻ അധികാരം ഏറെറടുത്തു് ഇരുപത്തിയഞ്ചാം ദിവസം ഏപ്രിൽ 30–ാം തീയതി സ്റ്റേററിലെ ഗ്രന്ഥശാലകളുടെ ഭരണത്തിനും നിയന്ത്രണത്തിനും ഗ്രന്ഥശാലാസംഘത്തിനു് അങ്ങോളമുണ്ടായിരുന്ന അധികാരം മുഴുവൻ സാമൂഹ്യവിദ്യാഭ്യാസവകുപ്പിനെ ഏല്പിച്ചുകൊണ്ടു് അദ്ദേഹം ഉത്തരവു പുറപ്പെടുവിച്ചു. ഒരു ജനകീയപ്രസ്ഥാനമായി പടുത്തുയർത്തപ്പെട്ട ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ മേൽ കമ്യൂണിസ്റ്റു ഗവമ്മെൻറു് ഉരുക്കുമുഷ്ടി പതിപ്പിച്ചിരിക്കുന്നു എന്നു് മുഖ്യമന്ത്രി ഇ. എം. എസ്സ് ന്റെ മുഖത്തുനോക്കിത്തന്നെ ഒരു പണ്ഡിതൻ പരാതിപ്പെട്ടു. വഴിതെററാത്ത ഒരു ജനകീയപ്രസ്ഥാനത്തെ അതിൻെറ വളർച്ചയെ ദോഷകരമായി ബാധിക്കത്തക്കവിധത്തിൽ നിയന്ത്രിക്കാൻ ഒരുമ്പെടുന്നതു് സാഹസമാണെന്നു ബുദ്ധിയുള്ളവർ കമ്യൂണിസ്റ്റു മന്ത്രിമാരെ ഉപദേശിച്ചു. ഗ്രന്ഥശാലാപ്രസ്ഥാനത്തിനു ശവപ്പെട്ടി പണിതു് അതിൽ അവസാനത്തെ ആണി അടിക്കുവാൻ ചുററിക കൈയിലെടുത്തിരുന്ന മുണ്ടശ്ശേരിമന്ത്രി ഈ ഉപദേശവും, രാജ്യവ്യാപകമായ പ്രതിഷേധവും വകവച്ചില്ല. ഗ്രന്ഥശാലകൾക്കുള്ള ഗവമ്മെൻറു ഗ്രാൻറു് അന്നുവരെ ഗ്രന്ഥശാലാസംഘം മുഖേന വിതരണം നടത്തിയിരുന്ന സമ്പ്രദായം അവസാനിപ്പിച്ചു് ഡിസ്ട്രിക്റ്റ് എഡ്യൂക്കേഷനൽ ഓഫീസർമാർവഴി വിതരണം ചെയ്യാൻ 1957 സെപ്റ്റംബർ 20–ാം തീയതി അദ്ദേഹം ഉത്തരവിട്ടു. പുതിയ ലൈബ്രറികൾ സ്ഥാപിക്കുന്നതിലും വായനശാലകൾക്കു ഗ്രാൻറിനുള്ള അപേക്ഷകൾ ശുപാർശചെയ്യുന്നതിലും ഗ്രന്ഥശാലാസംഘത്തിനുണ്ടായിരുന്ന അധികാരവും ചുമതലകളും വെട്ടിക്കുറച്ചു. 1958 ജനുവരിയിൽ വില്ലേജ്, ഡിസ്ട്രിക്റ്റ്, സ്റ്റേററ് ഈ പടികളിൽ കമ്യൂണിസ്ററുഗവമ്മെൻറ് ലൈബ്രറിക്കമ്മിററികൾ സംഘടിപ്പിച്ചു് ഗ്രന്ഥശാലാസംഘത്തിൻേറയും കീഴ്ഘടകങ്ങളുടേയും പ്രവത്തനം മരവിപ്പിച്ചു. ഗ്രന്ഥശാലാപ്രസ്ഥാനത്തെ ഒരു ഗവമ്മെൻറു ഡിപ്പാർട്ടുമെന്റിന്റെ കീഴിലാക്കി കമ്യൂണിസ്ററു നിയന്ത്രണത്തിൽ കൊണ്ടുവരുവാനുള്ള ഒരു നിയമനിർമ്മാണത്തിനുകൂടി ഗവമ്മെൻറു നിശ്ചയിച്ചു. ഗവമ്മെൻറു നാമിനേററു ചെയ്യുന്ന ഒരു ലൈബ്രറിബോർഡിൽ എല്ലാ അധികാരങ്ങളും കേന്ദ്രീകരിച്ചു് ഗ്രന്ഥശാലാസംഘത്തെ നിർജ്ജീവമാക്കുന്ന തരത്തിലുള്ളതായിരുന്നു പ്രൊഫസർ മുണ്ടശ്ശേരി തയ്യാറാക്കിയ കരടുബിൽ. പക്ഷേ, പാർട്ടിനിയന്ത്രണത്തിലേക്കു് ഗ്രന്ഥശാലാസംഘത്തെ വലിച്ചുകൊണ്ടുവരുവാൻ പരീക്ഷിച്ചുനോക്കിയ ഉപജാപങ്ങളും നിഗൂഢപ്രലോഭനങ്ങളും സംഘഭാരവാഹികളിൽ ഫലിക്കുന്നില്ലെന്നു കണ്ടപ്പോൾ അതിൻെറ അവയവങ്ങൾ ഒന്നൊന്നായി ഛേദിച്ചു് അതിനെ ഇഞ്ചിഞ്ചായി കൊല്ലുവാൻതന്നെ കമ്യൂണിസ്ററുഗവമ്മെൻറ് നിശ്ച

യിച്ചു. ആ നിശ്ചയം നിരങ്കുശം പ്രവൃത്തിയിൽ കൊണ്ടുവരികയും ചെയ്തു. എന്നാൽ ഗ്രന്ഥശാലാസംഘത്തെ മരിപ്പിക്കുന്നതിനുമുമ്പ് മന്ത്രിസഭ തന്നെ മരിക്കുവാനിടയായതുകൊണ്ട് അവരുടെ ഉദ്ദേശം പൂർത്തിയായില്ല.

ആ മരണം കണ്ടവരാണ് സങ്കരഗവമ്മെന്റ് രൂപവൽകരിച്ചതു്. കമ്യൂണിസ്റ്റ് ഏകാധിപത്യത്തിന്റെ അഗ്നികുണ്ഡത്തിൽനിന്നും ഉയർന്നെഴുന്നേറ്റുവന്ന ജനകീയപ്രസ്ഥാനമാണ് കേരളഗ്രന്ഥശാലാസംഘമെന്ന് സങ്കരഗവമ്മെൻറിന്റെ അധികാരികൾക്ക് അറിയുകയും ചെയ്യാം. പക്ഷേ, നേരിട്ടുകണ്ട സംഭവങ്ങൾ മറന്ന്, അവർതന്നെ പ്രതിഷേധിച്ച നടപടികൾ വിസ്മരിച്ച് സങ്കരമന്ത്രിമാർ സംഘകാര്യങ്ങൾ കൈകാര്യം ചെയ്യുകയാണ്. കഴിഞ്ഞ വർഷം അവർ തിരുത്താമെന്നു വാഗ്ദാനംചെയ്ത തെററുകൾ അവർതന്നെ ഈ വർഷം ആവർത്തിച്ചിരിക്കുകയാണ്.

ഒന്ന്: 1961-62-ലെ ഗ്രന്ഥശാലാഗ്രാന്റ് 62 മാർച്ചിൽ നല്കേണ്ടിയിരുന്നതു് 62 ജൂണിൽ മാത്രം കിട്ടത്തക്കവിധം കാലതാമസം വരുത്തി.

രണ്ട്: ഗവമ്മെന്റുതന്നെ നിയമിച്ച ഗ്രഡേഷൻകമ്മറ്റിയുടെ ശുപാർശകളെ അവിശ്വസിക്കുകയും അവഗണിക്കുകയും ചെയ്തു.

മൂന്ന്: അർഹമായ 2260 വായനശാലകളിൽ 1194 എണ്ണത്തിനു മാത്രം ഗ്രാന്റു കൊടുത്താൽ മതിയെന്നു നിശ്ചയിച്ചു. ജനാധിപത്യത്തിൽ വിവേചനത്തിന് ആവിധം സ്ഥാനം കൊടുത്തു.

നാല്: ഗ്രഡേഷൻകമ്മററി സ്വീകരിച്ച മാനദണ്ഡങ്ങളെപ്പററി വിശദീകരിക്കുവാൻ ഗ്രന്ഥശാലാസംഘപ്രവർത്തകർ അഭ്യർത്ഥിച്ചപടി വിദ്യാഭ്യാസഡയറക്ടർ ഒരു കാൺഫറൻസ് നടത്തിയില്ല.

അഞ്ച്: അങ്ങനെ നടക്കാത്ത ഒരു കാൺഫറൻസ് നടന്നു എന്നു കള്ളമായി ഗവമ്മെന്റിലേക്കു റിപ്പോർട്ടുചെയ്ത് വിദ്യാഭ്യാസവകുപ്പു മേധാവികളുടെ ഹിതാനുസരണമുള്ള ഭേദഗതികൾ അവിഹിതമായി ഗവമ്മെൻറിനു സമർപ്പിച്ചു.

ആറ്: ഗ്രാന്റുശുപാർശകൾക്കു പരിശോധന നടത്തുമ്പോൾ കണക്കിലെടുക്കേണ്ട മാനദണ്ഡങ്ങളെപ്പററി 1958-ൽ ഗവമ്മെന്റു പുറപ്പെടുവിച്ച ഉത്തരവിലെ വ്യവസ്ഥകൾ വിദ്യാഭ്യാസഡയറക്ടരും വിദ്യാഭ്യാസസെക്രട്ടറിയും ഒടുവിൽ ഗവമ്മെന്റും ഒന്നുചേന്നും കൂട്ടായും ലംഘിച്ചിരിക്കുന്നു.

ഏഴ്: ഗ്രഡേഷൻകമ്മററിയുടെ ശുപാർശകളെ അവഗണിച്ചുകൊണ്ട് അർഹതയില്ലാത്ത വായനശാലകൾക്കു വലിയ സംഖ്യകൾ ഗ്രാന്റു നൽകിയിരിക്കുന്നു. ഇതിൽ ക്ഷന്തവ്യമല്ലാത്തവിധം സ്വജനപക്ഷപാതവും വിവേചനവും കാണിച്ചിട്ടുണ്ട്.

എട്ട്: ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ പുരോഗതി തടയത്തക്കവണ്ണം അവ്യവസ്ഥിതമായി നാമമാത്രവായനശാലകൾ ഉണ്ടാകുന്നതിനെ ഗവമ്മെന്റ് പ്രോത്സാഹിപ്പിക്കുന്നു.

ഒൻപതു്: ഗ്രന്ഥശാലാപ്രസ്ഥാനത്തെ കാലോചിതമായി വളരു

ന്നതിനു് ആവശ്യമായ തുകകൾ ഈ വർഷവും ബഡ്ജററിൽ മനഃപൂർവ്വം ചേർക്കാതിരുന്നു.

ചില അധികാരികൾ തെറ്റിദ്ധരിച്ചിരിക്കുന്നതുപോലെ ഗ്രന്ഥശാലാസംഘം ഒരു പാരലൽഗവമ്മെന്റല്ല. ജനസേവനത്തിനു സ്വയം സന്നദ്ധമായ ഒരു ജനകീയസംഘടന മാത്രമാണു് ഗ്രന്ഥശാലാസംഘം. മക്കെടമുഷ്ടി ഗ്രന്ഥശാലാസംഘത്തിന്റെ നിഘണ്ടുവിലുള്ള പദമല്ല. ഗവമ്മെന്റിന്റെ പരമാധികാരത്തെ ചോദ്യംചെയ്യുന്ന സ്വഭാവവും ഗ്രന്ഥശാലാസംഘം വളർത്തി എടുത്തിട്ടില്ല. അതുകൊണ്ടു ഞങ്ങൾ ഗവമ്മെൻറിനോടും ബന്ധപ്പെട്ട അധികാരികളോടും ഇത്രയുംകൂടി പറയുന്നു: മൂവായിരം ഗ്രന്ഥശാലകൾ ഈ രാജ്യത്തിന്റെ മഹത്തായ സമ്പത്താണു്. ബൃഹത്തായ ശക്തിയാണു്. ഒരു ഗ്രന്ഥശാലയുടെ ഹിതത്തെ വിഗണിക്കുക എന്നു വന്നാൽ അതിന്റെ അർത്ഥം കുറഞ്ഞതു നൂറു പൗരന്മാരുടെ അഭിലാഷത്തെ അവഗണിക്കുക എന്നാണു്. ആ പൗരന്മാർ നികുതിദായകരുംകൂടിയാണു് എന്ന വസ്തുത അധികാരികൾ മറന്നുകളയരുതു്.

—"ഗ്രന്ഥശാലാസംഘത്തിനുനേരെ", മലയാളി, 1962 ജൂൺ 15

## മാന്യന്മാരെ ഗവമ്മെൻറു കമ്മററികളിൽ വേണ്ടേ?

ഗ്രന്ഥശാലകൾക്കു ഗ്രാൻറു് അനുവദിക്കുന്നതിനു് ഈ വർഷവും ഗവമ്മെൻറ് അനുവർത്തിച്ച നയം വളരെ പരാതികൾക്കും അസംതൃപ്തിക്കും ഇടയാക്കിയിട്ടുള്ളതായിക്കാണുന്നു. യാഥാർത്ഥ്യങ്ങളോടു പൊരുത്തമില്ലാത്തതും വിവേചനാപരവും ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ നിലനില്പിനും അഭിമാനത്തിനും ഹാനികരവുമെന്നു വിചാരിക്കത്തക്കവിധത്തിൽ ഗ്രാൻറുകൾ നല്കുന്ന കാര്യത്തിൽ ഗവമ്മെൻറു പ്രവർത്തിക്കുന്നെങ്കിൽ അതു നിർഭാഗ്യകരമാണു്. പൊതുവെ വിശാലമായ ജനകീയതാല്പര്യങ്ങളെ സംരക്ഷിക്കുകയും ഈദൃശകാര്യങ്ങളിൽ പുലർത്തേണ്ട നീതിയും ഔചിത്യവും അങ്ങേയററം ദീക്ഷിക്കുകയും ചെയ്യുകയെന്ന നിലപാടിൽ നിന്നുകൊണ്ടല്ല ഈ പ്രശ്നം ഗവമ്മെൻറു കൈകാര്യം ചെയ്തിട്ടുള്ളതെന്നു ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. കേരളത്തിലെ ഗ്രന്ഥശാലാപ്രസ്ഥാനം ഇൻഡ്യയിലെ മറേറതൊരു സംസ്ഥാനത്തെയും ലൈബ്രറിപ്രസ്ഥാനത്തേക്കാൾ സുസംഘടിതവും സുശക്തവും മെച്ചവുമാണെന്നു നാം അഭിമാനിക്കാറുണ്ടു്. അസൂയാർഹമായ ഈ പുരോഗതിക്കു പ്രധാനമായും സഹായിച്ചതു് 1945-ൽ സ്ഥാപിതമായ ഗ്രന്ഥശാലാസംഘമാണെന്നുള്ളതു സുവിദിതമാണു്. അതു മനസ്സിലാക്കിക്കൊണ്ടാണു് മുൻ കമ്യൂണിസ്റ്റിതരഗവമ്മെൻറുകൾ സംഘത്തെ ബോധപൂർവ്വം അകമഴിഞ്ഞു സഹായിക്കുകയും നിർല്ലോപമായി പ്രോത്സാഹിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നതു്. ഗ്രന്ഥശാലകൾക്കു ഗ്രാൻറനുവദിക്കുന്ന കാര്യത്തിൽ ഇപ്രാവശ്യം ഗവമ്മെൻറു സ്വീകരിച്ചിരിക്കുന്ന നയം കേരളത്തിലെ മൂവായിരത്തോളം വായനശാലകളെയും അവയുടെ ജനാധിപത്യപരമായ അടിസ്ഥാന

ത്തിൽ വിദഗ്ധവും കാര്യക്ഷമവുമായ നേതൃത്വം നല്കുന്ന ഗ്രന്ഥശാലാസംഘത്തെയും നിരുത്സാഹപ്പെടുത്തുന്നതിനുള്ള ഒരു സംരംഭമായേ വ്യാഖ്യാനിക്കാൻ സാധിക്കൂ. ഗ്രന്ഥശാലാപ്രതിനിധികളെ ഉൾപ്പെടുത്തി ഗവണ്മെൻറുതന്നെ നിയമിച്ചതും കഴിഞ്ഞ കാലങ്ങളിലെല്ലാം പൊതുവേ പറഞ്ഞാൽ വിമർശനാതീതമായിത്തന്നെ പ്രവർത്തിച്ചുപോന്നതുമായ ഗ്രഡേഷൻ കമ്മററികൾ ഗ്രാൻറനുവാദത്തിനു ശുപാർശ ചെയ്തിരുന്ന 2260 ഗ്രന്ഥശാലകളിൽ 1194 എണ്ണത്തിനു മാത്രമാണ ഗവണ്മെൻറു ഗ്രാൻറനുവദിച്ചിരിക്കുന്നതു്. അതിൽത്തന്നെ 450–ഓളം ഗ്രന്ഥശാലകൾക്കു് ഗ്രാൻറു വെട്ടിക്കുറച്ചിട്ടുമുണ്ടു്. മുൻനടപ്പനുസരിച്ചു് ഗ്രാൻറനുവദിക്കാനുള്ള സമയം കഴിഞ്ഞു മൂന്നുമാസങ്ങൾക്കുശേഷമാണു് ഈ ഭാഗികമായ ഉത്തരവുതന്നെ പുറപ്പെടുവിച്ചിരിക്കുന്നതു്. കേരളത്തിലെ സാംസ്കാരികപ്രസ്ഥാനത്തോടും ആ രംഗത്തു് ആവേശപൂർവ്വം പ്രവർത്തിക്കുന്ന സേവനോത്സുകരായ പ്രവർത്തകരോടും പുസ്തകവായനക്കാരായ ബഹുജനങ്ങളോടും ഗവണ്മെൻറ് ഒരവഗണനയാണു പ്രദർശിപ്പിക്കുന്നതെങ്കിൽ അതു് അക്ഷന്തവ്യമായിരിക്കും. ഓരോ ഗ്രന്ഥശാലകളും വളരെ കഷ്ടപ്പെട്ടു സന്ദർശിച്ചു് അവയുടെ സ്ഥിതിവിവരങ്ങൾ ശേഖരിച്ചശേഷം ഗ്രഡേഷൻ കമ്മററികൾ സമർപ്പിച്ച ശുപാർശകൾ, ഗ്രന്ഥശാലയെപ്പററിയോ അവയുടെ താരതമ്യേനയുള്ള അർഹതയെപ്പററിയോ ഒന്നും പഠിക്കാതെ ഗവണ്മെൻറാഫീസുകളിലിരുന്നുകൊണ്ടു ചിലർ തള്ളിക്കളയുകയും വെട്ടിക്കുറയ്ക്കുകയും ചെയ്യുന്നതു യാതൊരു മാനദണ്ഡം വച്ചും ന്യായീകരിക്കുവാൻ നിവൃത്തിയില്ല. ഗ്രഡേഷൻ കമ്മററികളുടെ ശുപാർശയനുസരിച്ചുള്ള ഗ്രാൻറു നല്കാതെ തള്ളിക്കളഞ്ഞ ആയിരത്തിലധികം ഗ്രന്ഥശാലകൾ ഗ്രാൻറു് അർഹിക്കാത്തവയാണെന്നു് ആരും ധരിക്കുകയില്ലെന്നു വിശ്വസിക്കുന്നു. കോട്ടയം പബ്ലിക്ക്ലൈബ്രറിപോലെയുള്ള സ്ഥാപനങ്ങളും ഗ്രാൻറു ലഭിക്കാത്ത വായനശാലകളുടെ കൂട്ടത്തിൽപ്പെടുന്നവയാണു്. കേരളത്തിലെ ഏററവും പ്രമുഖങ്ങളായ ചില ഗ്രന്ഥശാലകൾക്കുപോലും ഗ്രാൻറനുവദിക്കാതിരിക്കുന്നതിനു സ്വീകരിച്ചതുപോലെയുള്ള മാനദണ്ഡങ്ങളും തത്വങ്ങളുമായിരിക്കണമല്ലോ ഗ്രാൻറു വെട്ടിക്കുറയ്ക്കുന്നതിലും സ്വീകരിച്ചിട്ടുള്ളതു്. കഴിഞ്ഞവർഷം ഈ പ്രശ്നമുണ്ടായപ്പോൾ വിദ്യാഭ്യാസഡയറക്ടർ, വിദ്യാഭ്യാസസെക്രട്ടറി മുതലായ ഗവണ്മെൻറുപ്രതിനിധികളും ഗ്രന്ഥശാലാപ്രതിനിധികളുമുൾപ്പെട്ട ഒരു കോൺഫറൻസ് നടത്തുകയുണ്ടായി. ഗ്രഡേഷൻകമ്മററികളുടെ ശുപാർശകളിൽ കുഴപ്പങ്ങളും ക്രമക്കേടുകളും കണ്ടുപിടിക്കാൻ പ്രസ്തുത കോൺഫറൻസിനും കഴിഞ്ഞില്ല. ഗ്രഡേഷൻ കമ്മററികൾ നിയമിതമായതിനുശേഷം ഇതുവരെ എപ്പോഴെങ്കിലും അവ ക്രമക്കേടുകൾ കാണിച്ചിട്ടുണ്ടെന്നോ അവയുടെ പ്രവർത്തനങ്ങൾ പ്രയോജനരഹിതവും അനാവശ്യവുമായിരുന്നെന്നോ ഗവണ്മെൻറു സ്ഥാപിച്ചിട്ടില്ല. കമ്മററികൾ നിരുത്തരവാദപരമായി പ്രവർത്തിക്കുകയാണെന്നോ അനർഹമായ ശുപാർശകൾ ചെയ്യുവെന്നോ ഗവണ്മെൻറു മനസ്സിലാക്കി ഗ്രാൻറുകൾ നിഷേധിക്കയോ, വെട്ടിക്കുറയ്ക്കുകയോ ചെയ്യുന്നതു മനസ്സിലാക്കാം. ഒരു

ഗ്രഡേഷൻകമ്മററിയെ നിയമിച്ചശേഷം ആ കമ്മററിയുടെ ശുപാർശകൾ തിരസ്കരിക്കുന്നതിനു് ഗവമ്മെൻറിനു തക്കതായ കാരണമുണ്ടായിരിക്കണം. അങ്ങനെ കാരണമൊന്നും പറയാതെ ഗവമ്മെന്റു ന്യായരഹിതമായി പ്രവത്തിക്കുന്നെങ്കിൽ, മാന്യതാബോധമുള്ള ആരും ഗവമ്മെൻറു നിയോഗിക്കുന്ന കമ്മററികളിൽ സേവനം അനുഷ്ഠിക്കാൻ മുമ്പോട്ടു വരുന്നതല്ല.

ഗവമ്മെന്റു നൽകുന്ന ഗ്രാൻറു വളരെ തുച്ഛമാണെന്നിരുന്നാൽപ്പോലും വളരെ ഔത്സുക്യത്തോടുകൂടിയാണു് അതു വാങ്ങാൻ ഗ്രന്ഥശാലകൾ സന്നദ്ധരാകുന്നതു്. ഗ്രാന്റു വാങ്ങിയെടുക്കുന്നതിനുവേണ്ടി സഹിക്കേണ്ടിവരുന്ന ബുദ്ധിമുട്ടുകളും ചുവപ്പുനാടയും തടസ്സങ്ങളും എന്തുമാത്രമാണെന്നു പറയേണ്ടതില്ലല്ലോ. മുൻഗ്രാൻറു ശരിയായവിധത്തിൽ വിനിയോഗിച്ചു എന്നു ബോദ്ധ്യപ്പെട്ടാൽ മാത്രമേ അടുത്ത ഗ്രാൻറു നൽകൂ എന്നാണു് വ്യവസ്ഥ. വേണ്ടത്ര സമയമുണ്ടായിരുന്നിട്ടും തലേവഷത്തെ ഗ്രാന്റു വേണ്ടപോലെ ഉപയോഗിച്ചോ എന്നു് ഇവിടത്തെ വിദ്യാഭ്യാസവകുപ്പിനു ബോദ്ധ്യപ്പെടാൻ സാധിച്ചിട്ടില്ലെങ്കിൽ, ആ കൃത്യവിലോപത്തിനും പരാജയത്തിനും ഗ്രന്ഥശാലാപ്രവത്തകരല്ലല്ലോ ഉത്തരവാദിത്വം വഹിക്കേണ്ടതു്. പൊതുജനങ്ങളുമായി എപ്പോഴും സമ്പക്കത്തിലിരിക്കുന്നതും അവരെ വളരെയധികം സ്വാധീനിക്കാൻ കഴിവുള്ളതുമായ രണ്ടുമൂവായിരം ഗ്രന്ഥശാലകളിലെ മുപ്പതിനായിരത്തോളം പ്രവത്തകരാണു് ഈ പ്രസ്ഥാനവുമായി ബന്ധപ്പെട്ടുനിൽക്കുന്നതു്. അവരുടെ പ്രതിഷേധവും അതൃപ്തിയും സമ്പാദിക്കുകയാണു ഗ്രന്ഥശാലാപ്രസ്ഥാനം വിജയിപ്പിക്കാനുള്ള മാഗ്ഗമെന്നു് ഗവമ്മെൻറു കരുതുമെന്നു് ഞങ്ങൾ വിചാരിക്കുന്നില്ല. സന്നദ്ധസേവനങ്ങൾ സംഘടിപ്പിക്കുകയും വിജയിപ്പിക്കുകയും ചെയ്യുന്നതു് ജനാധിപത്യഗവമ്മെൻറിൻെറ ഒരു പ്രധാന കത്തവ്യമാണെന്നു ഗവമ്മെൻറു മനസ്സിലാക്കുന്നുണ്ടെങ്കിൽ കുറെക്കൂടി ഉദാരമായ ഒരു നയം ഗ്രന്ഥശാലകളുടെ കാര്യത്തിൽ ഗവമ്മെൻറു സ്വീകരിക്കുമായിരുന്നു.

—"ഗ്രന്ഥശാലാഗ്രാൻറുകുഴപ്പം", മലയാളമനോരമ, 1962 ജൂൺ 16

## പഴയനില പുനഃസ്ഥാപിച്ചുകൂടെ?

സാമൂഹ്യജീവിതത്തിൻെറ എല്ലാ രംഗങ്ങളിലും അസ്വസ്ഥത വ്യാപിപ്പിച്ചുകൊള്ളാമെന്നു് ഇന്നത്തെ മന്ത്രിസഭ വല്ല ജനാധിപത്യവിരുദ്ധശക്തികളുമായി കരാറുണ്ടാക്കിയിട്ടുണ്ടോ എന്നുപോലും ചിലപ്പോൾ തോന്നിപ്പോകും. അത്രയ്ക്കു് അനാവശ്യമായും അത്ഥശൂന്യമായുമാണു് ഓരോ കാര്യത്തിലും ഈ ഗവമ്മെൻറു് ഇടപെട്ടു് അസംതൃപ്തി ഉളവാക്കുന്നതു്. കഴിഞ്ഞവഷം ഗ്രാൻറുവിതരണം സംബന്ധിച്ചു് ഗ്രന്ഥശാലാസംഘവും ഗവമ്മെൻറുമായി ഒരു പടയുണ്ടായി. സംഘത്തിൻെറ ആഹ്വാനമനുസരിച്ചു വായനശാലകൾ ഗ്രാൻറു ബഹിഷ്കരിക്കപോലും ചെയ്തു. ഒടുവിൽ ഗവമ്മെൻറു് തങ്ങളുടെ തെററു മനസ്സിലാക്കുകയും

അതു് ഏറെക്കുറെ പരിഹരിക്കുകയും ചെയ്തു. അതിനുശേഷം ഇക്കൊല്ലം അതേ തെററുതന്നെ ആവത്തിക്കാതെ നോക്കേണ്ടതല്ലേ. പക്ഷേ, നമ്മുടെ ഗവമ്മെൻറിൻെറ പോക്കു് ആ വഴിക്കല്ല. കണ്ടാലും കൊണ്ടാലും പഠിക്കരുതെന്നു് അവക്കു നിർബ്ബന്ധമുണ്ടു്. സാധാരണ ഗ്രാൻറ് അനുവദിക്കുന്ന കാലഘട്ടം കഴിഞ്ഞു വളരെ താമസിച്ചാണു് ഇക്കുറി അതിലേക്കുള്ള ഉത്തരവുണ്ടായതു്. ഗ്രഡേഷൻകമ്മററി ശുപാർശചെയ്ത 2260 ലൈബ്രറികളിൽ 1194 എണ്ണത്തിനേ ഗ്രാൻറ് അനുവദിച്ചിട്ടുള്ളു. അങ്ങനെ ഗ്രാൻറ് അനുവദിച്ചിട്ടുള്ള ഗ്രന്ഥശാലകളിൽ 450 എണ്ണത്തിൻെറ ഗ്രാൻറ് ഗവമ്മെൻറു് യാതൊരു മാനദണ്ഡവും നോക്കാതെ വെട്ടിക്കുറച്ചു. അതേസമയത്തു ഗ്രഡേഷൻകമ്മററി ശുപാർശചെയ്യാത്ത ഒട്ടനേകം ഗ്രന്ഥശാലകൾക്കു് ഉദാരമായി ഗ്രാൻറ് അനുവദിച്ചിട്ടുമുണ്ടു്. ഇതിലൊക്കെ വലിയ അഴിമതികൾ നടന്നിട്ടുണ്ടെന്നു വിചാരിക്കുന്നതിൽ എന്താണു തെറ്റു്? ഗ്രന്ഥശാലകൾ പരിശോധിച്ചു റിപ്പോർട്ടു സമപ്പിക്കുകപതിവുള്ള ഗ്രഡേഷൻകമ്മററിയുടെ ശുപാർശകളെ മറികടന്നു പ്രവത്തിച്ചതു തികച്ചും അനീതിപരവും ധിക്കാരപരവുമായ ഒരു നടപടിയാണു്. ഗ്രന്ഥശാലാപ്രവത്തനവുമായി യാതൊരു ബന്ധവുമില്ലാത്ത ഏതാനും ഉദ്യോഗസ്ഥന്മാരേക്കൊണ്ടു് ഗവമ്മെൻറു തോന്നുന്നവക്കൊക്കെ ഗ്രാൻറു കൊടുപ്പിക്കുകയും കൊടുപ്പിക്കാതിരിക്കുകയും ചെയ്യുന്ന ഈ നയം ഈ രാജ്യത്തെ ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ നിലനില്പിനു ഹാനികരമാണെന്നുള്ളതിനു് സംശയമില്ല. മുൻഗവമ്മെൻറുകളുടെ കാലത്തെല്ലാം ഗ്രന്ഥശാലാസംഘവും ഗവമ്മെൻറും സഹകരിച്ചു പ്രവത്തിച്ചിരുന്നതിൻെറ ഫലമായി ഗ്രാൻറുവിതരണം യാതൊരു സംശയത്തിനും പരാതിക്കും ഇടയാക്കാതെ നടന്നുപോന്നു. ആ സ്ഥിതിക്കു് ഈ ഗവമ്മെൻറു് ഗ്രന്ഥശാലാസംഘവുമായി ആണ്ടുതോറും ഏററുമുട്ടുന്നതു് എന്തിനാണെന്നു മനസ്സിലാകുന്നില്ല.

—"ലൈബ്രറിഗ്രാൻറു്", ദീപിക, 1962 ജൂൺ 16

## തീർച്ചയായും അഭിമാനകരമല്ല

കഴിഞ്ഞ ഏതാനും കൊല്ലങ്ങളിലെന്നപോലെ ഈയാണ്ടിലും സ്റ്റേററിലെ ലൈബ്രറികൾക്കു യഥാകാലം സഹായധനം നൽകുന്നതിൽ കേരളഗവമ്മെൻറ് പരാജയപ്പെട്ടിരിക്കുന്നു. ഗ്രന്ഥശാലാസംഘത്തിൻെറ ശുപാർശകളെ ആസ്പദമാക്കിയാണു ഗവമ്മെൻറു് ലൈബ്രറികൾക്കു സഹായധനം നൽകുന്നതു്. നിശ്ചിതമായ ചില തത്വങ്ങളെ ആസ്പദമാക്കി നടത്തുന്ന ഇൻസ്പെക്ഷനുശേഷം ഗ്രന്ഥശാലാസംഘം ഗ്രാൻറ് സംബന്ധിച്ച ശുപാർശകൾ ഗവമ്മെൻറിലേക്കു് സമർപ്പിക്കുന്നു. ഈ ഇൻസ്പെക്ഷൻ നടത്തുന്നതാകട്ടെ ഗ്രന്ഥശാലാസംഘത്തിൻെറ നിദ്ദേശമനുസരിച്ചു ജില്ലാ അടിസ്ഥാനത്തിൽ ഗവമ്മെൻറുതന്നെ നിയമിക്കുന്ന ഗ്രഡേഷൻ കമ്മിററികളാകുന്നു. ഗ്രന്ഥശാലാസംഘത്തിൻെറ ശുപാശകളെ വകവയ്ക്കാതെയും യാതൊരു നിശ്ചിതമാനദണ്ഡത്തെയും ആസ്പദ

മാക്കിയല്ലാതെയും ഗവമ്മെൻറ് തോന്നിയപോലെ ലൈബ്രറികൾക്കു ഗ്രാൻറ് അനുവദിച്ചതിനെ തുടന്ന് കഴിഞ്ഞ ആണ്ടിൽ സ്റ്റെയ്റ്റിലൊട്ടാകെ ഏതാണ്ട് ഒരു പ്രക്ഷോഭണംതന്നെ നടക്കുകയുണ്ടായി. ഗ്രന്ഥശാലകൾ ഗ്രാൻറ് സ്വീകരിക്കാൻ കൂട്ടാക്കാതിരുന്നു. ഒടുവിൽ, പല കൂടിയാലോചനകൾക്കും ശേഷമാണ് ഒരൊത്തുതീർപ്പുണ്ടായതു്. ഈ ആണ്ടിലും സംഭവങ്ങളുടെ പോക്ക് ആ വഴിക്കുതന്നെയാണെന്നു കാണുന്നതു് പരിതാപകരമാകുന്നു.

1961—62–ലേക്ക് 2260 വായനശാലകൾക്കു ഗ്രാൻറ് നൽകുവാനാണ് ഗ്രന്ഥശാലാസംഘം ശുപാർശ ചെയ്തിരുന്നതു്. അതിൽ 1194 വായനശാലകൾക്കു മാത്രമേ, മൂന്നുമാസം വൈകിയിട്ട്, ഗവമ്മെൻറ് ഗ്രാൻറ് അനുവദിച്ചിട്ടുള്ളു. മററു ലൈബ്രറികൾക്കു ഗ്രാൻറ് അനുവദിക്കുന്നതിന്നാവശ്യമായ റിപ്പോർട്ടു സമർപ്പിക്കാൻ വിദ്യാഭ്യാസഡയറക്ടറോട്ട് ആവശ്യപ്പെട്ടിരിക്കുകയാണത്രെ.

അനുവദിച്ച ഗ്രാന്റിന്റെ കാര്യത്തിൽത്തന്നെ പ്രകടമായ യാതൊരു കാരണവുംകൂടാതെ, ഗ്രന്ഥശാലാസംഘത്തിന്റെ ശുപാർശകളിൽ പല ഭേദഗതികളും വരുത്തിയിട്ടുണ്ട്. സഹായധനവിതരണത്തിന്നടിസ്ഥാനമായി ഗവമ്മെൻറുതന്നെ അംഗീകരിച്ചിട്ടുള്ള ചട്ടങ്ങൾക്കെതിരായാണ് ഈ ഭേദഗതികൾ വരുത്തിയിട്ടുള്ളതു് എന്നു ഗ്രന്ഥശാലാസംഘം എടുത്തു കാട്ടിയിട്ടുണ്ട്. പല ലൈബ്രറികൾക്കും സംഘം ശുപാർശ ചെയ്ത ഗ്രാൻറിൽ കുറവുവരുത്തിയിരിക്കുന്നു. മററു ചിലതിന്നു് സംഘം ശുപാർശ ചെയ്തതിൻെറ ഒന്നര ഇരട്ടിവരെ ഗ്രാൻറ് കൂട്ടിക്കൊടുത്തിട്ടുണ്ട്. നല്ലനിലയിൽ നടന്നുവരുന്ന ലൈബ്രറിയുടെ തൊട്ടടുത്തു്, പലപ്പോഴും വ്യക്തിപരങ്ങളായ കലഹങ്ങളുടെ ഫലമായി, 'എതിർ ലൈബ്രറി'കൾ തുടങ്ങുന്നതു് ഗ്രന്ഥശാലാസംഘം ഫലപ്രദമായി നിരുത്സാഹപ്പെടുത്തിവന്നിട്ടുണ്ട്. ഇത്തരം 'എതിർ ലൈബ്രറികൾക്കു്' അംഗീകാരം നൽകാതിരിക്കുകയും, വ്യക്തിവൈരങ്ങൾ പറഞ്ഞൊതുക്കി അവയെ അടുത്തുള്ള പഴയ ലൈബ്രറികളിൽത്തന്നെ ലയിപ്പിക്കുകയുമാണ് സംഘത്തിൻെറ നയം. എന്നാൽ, കഴിഞ്ഞ ആണ്ടിലെന്നപോലെ ഇക്കൊല്ലവും ഇത്തരം സ്ഥാപനങ്ങളിൽ ചിലതിന്നു്, സംഘത്തിൻെറ ശുപാർശകൾക്കു നേരെ വിരുദ്ധമായി സഹായധനം അനുവദിക്കാൻ ഗവമ്മെൻറ് മടിച്ചിട്ടില്ല. ചുരുക്കത്തിൽ, വിദ്യാഭ്യാസവകുപ്പിലെ ഉദ്യോഗസ്ഥന്മാരുടെ സ്വേച്ഛാചാരം ഈ സഹായധനവിതരണപരിപാടിയിൽ യാതൊരു മറയുമില്ലാതെ തെളിഞ്ഞുകാണാം.

അല്പകാലത്തെ സ്കൂൾവിദ്യാഭ്യാസം കഴിഞ്ഞു ജീവിതസമരത്തിൽ മുഴുകിക്കഴിയുന്ന സാധാരണ പൗരന്മാർ നിരക്ഷരതപത്തിലേക്കു് ഉരസിയിറങ്ങാതെ നോക്കുന്നതു നമ്മുടെ നാട്ടിൽ മുഖ്യമായും ലൈബ്രറികളാണ്. അനുദിനം വികസ്വരമായ്ക്കൊണ്ടിരിക്കുന്ന വിജ്ഞാനമണ്ഡലങ്ങളെപ്പററിയും ലോകസംഭവഗതികളെപ്പററിയും അവക്ക് അവ്യക്തമായ ഒരറിവെങ്കിലും ഉണ്ടാക്കിക്കൊടുക്കുന്നതിലും ഈ സ്ഥാപനങ്ങൾ വഹിക്കുന്ന പങ്ക് നിസ്സാരമല്ല. താരതമ്യേന മെച്ചമായ ഇവിടത്തെ

പുസ്തകവ്യാപാരത്തിൻെറ പ്രധാനപ്പെട്ട താങ്ങും ലൈബ്രറികൾതന്നെ യാണ്. കൊല്ലത്തിലൊരിക്കൽ അവയെ വിളിച്ചുണർത്തി അത്താഴമി ല്ലെന്നു പറയുന്നതു്—മാത്രമല്ല, ഇതൊരു പതിവുതന്നെ ആക്കുന്നതു്— ഗ്രന്ഥശാലാപ്രസ്ഥാനത്തെ വളർത്താൻ ഉപകരിക്കുകയില്ല. ലൈബ്രറി കൾക്കു് സഹായധനം നിരാക്ഷേപമായി യഥാകാലവും നല്കുന്നതിന്നു് ശരിയായ വ്യവസ്ഥയുണ്ടാക്കുവാൻ ഗവമ്മെൻറിന്നു് ഇനിയും സാധി ച്ചിട്ടില്ലെങ്കിൽ ഗവമ്മെൻറിൻെറ കാര്യശേഷിയില്ലായ്മയായി മാത്രമേ അതിനെ കണക്കാക്കുവാൻ കഴിയൂ. വിദ്യാഭ്യാസവകുപ്പിന്നു് ഇതു തീർ ച്ചയായും അഭിമാനകരമല്ല.

—"ലൈബ്രറിഗ്രാൻറു്", മാതൃഭൂമി, 1962 ജൂൺ 19

## കടുത്ത നിന്ദയും അഹങ്കാരവും

ഒരു സ്വേച്ഛാധികാരിയായി ഇന്നും പരിഗണിക്കപ്പെട്ടുവരുന്ന തിരു വിതാംകൂർദിവാനായിരുന്ന സർ സി. പി. രാമസ്വാമി അയ്യരുടെ ഭര ണകാലത്തു് ജനാധിപത്യരീതിയിൽ ഏകീകരിക്കപ്പെട്ടു് പിന്നീടു് തി രുവിതാംകൂറിലും, തിരു-കൊച്ചിയിലും അധികാരത്തിൽ വന്ന ജനാധി പത്യഗവമ്മെൻറുകളുടെ നിർലോഭമായ സഹായസഹകരണങ്ങൾകൊ ണ്ടു തഴച്ചുവളർന്നിട്ടുള്ള ഇവിടുത്തെ ഗ്രന്ഥശാലാപ്രസ്ഥാനം ഇന്നൊരു പ്രതിസന്ധിഘട്ടത്തിൽ എത്തിച്ചേർന്നിരിക്കുകയാണ്. 1961–62–ലേക്കു ള്ള ഗ്രാൻറനുവാദത്തിനു് ഗ്രഡേഷൻകമ്മററികൾ ശുപാർശചെയ്തിരുന്ന 2260 വായനശാലകളിൽ 1194 എണ്ണത്തിനുമാത്രം ഗ്രാൻറനുവദിച്ചിട്ടു ള്ള ഗവമ്മെൻറുത്തരവാണു് ഈ പ്രതിസന്ധിഘട്ടം സൃഷ്ടിച്ചതെന്നോക്കു മ്പോൾ ഭാവനാശൂന്യരായ നമ്മുടെ ഭരണാധികാരികളെപ്പററി നമുക്കു ലജ്ജിക്കാതെ തരമില്ല. ബാക്കി വായനശാലകളെസംബന്ധിച്ചിടത്തോ ളം ഗ്രാൻറനുവാദത്തിനാവശ്യമായ റിപ്പോർട്ടു് സമർപ്പിക്കുവാൻ വിദ്യാ ഭ്യാസഡയറക്ടരോടു് ഗവമ്മെൻറു് ആവശ്യപ്പെട്ടിരിക്കുകയാണത്രെ. ഗവ മ്മെൻറു നിയോഗിച്ച ഗ്രഡേഷൻകമ്മററികൾ, ഗ്രാൻറുശുപാർശകൾക്കു പരിശോധന നടത്തുമ്പോൾ കണക്കിലെടുക്കേണ്ട മാനദണ്ഡങ്ങളെപ്പ ററി 1958–ൽ ഗവമ്മെൻറു പുറപ്പെടുവിച്ചിട്ടുള്ള ഉത്തരവുകളെ വേണ്ട വിധത്തിൽത്തന്നെ മാനിച്ചുകൊണ്ടു് ഓരോ ഗ്രന്ഥശാലയും സ്ഥലത്തു ചെന്നു പരിശോധിക്കുകയും അവയുടെ പ്രവർത്തനങ്ങളെപ്പറ്റി അവധാ നപൂർവ്വം പഠിക്കുകയും ചെയ്തശേഷം ഗ്രാൻറനുവാദത്തിനു ശുപാർശചെ യ്തിരുന്ന 2260 ഗ്രന്ഥശാലകളിൽത്തന്നെ പല വെട്ടിത്തിരുത്തലുകളും നടത്തി വെറും 1194 എണ്ണത്തിനു മാത്രം ഗ്രാൻറനുവദിച്ചതു് ആ മഹാ പ്രസ്ഥാനത്തോടു കാണിച്ച കടുത്ത നിന്ദയും അഹങ്കാരവും അവഹേളന വുമാണെന്നു പറയാതെ തരമില്ല. ഗ്രന്ഥശാലകളെയും അവയുടെ പ്രവ ർത്തനങ്ങളെയുംപറ്റി അഭിപ്രായംപറയുവാൻ തികച്ചും യോഗ്യരെന്നു ഗവ മ്മെൻറിനുകൂടി ബോദ്ധ്യമുള്ള അംഗങ്ങളെ ഉൾപ്പെടുത്തി രൂപീകരിച്ചി ട്ടുള്ള ഗ്രഡേഷൻകമ്മററികൾ എല്ലാ കാര്യങ്ങളും പരിഗണിച്ചശേഷം ശുപാർശ ചെയ്തിട്ടുള്ള ഗ്രാൻറുസംഖ്യകൾ ഗ്രന്ഥശാലകളുടെ ഉദ്ദേശലക്ഷ

ക്ഷ്യങ്ങളെയും പ്രവത്തനവിധങ്ങളെയുംപററി ഹരിശ്രീപോലുമറിഞ്ഞുകൂടാത്ത കുറേ ഗവണ്മെൻറുദ്യോഗസ്ഥന്മാർ തങ്ങളാണ് സർവ്വജ്ഞന്മാരെന്ന മട്ടിൽ വെട്ടിച്ചുരുക്കാനും ചിലതൊക്കെ പാടേ ഉപേക്ഷിക്കാനും ഒരുമ്പെട്ടതു കുറേ അതിരുകടന്ന സാഹസമാണെന്നു പറയാതിരിക്കാൻ സാദ്ധ്യമല്ല. അധികാരം ജനങ്ങളിലേക്കു പകരേണ്ടതിനു പകരം ജനങ്ങളിൽ നിക്ഷിപ്തമായിട്ടുള്ള അധികാരാവകാശങ്ങൾ ഗവണ്മെൻറു കയ്യടക്കാൻ നോക്കുന്നതു് ജനാധിപത്യത്തോടുള്ള അവഹേളനമാണ്.

കമ്മ്യൂണിസ്ററുഗവണ്മെൻറു് അധികാരത്തിൽവന്ന സമയം മുതലാണ് കേരളത്തിലെ ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ നാമ്പടഞ്ഞതു്. അന്നുവരെ ഗ്രന്ഥശാലകൾക്കുള്ള ഗവണ്മെൻറുഗ്രാൻറു് ഗ്രന്ഥശാലാസംഘംമുഖേന നൽകിവന്നിരുന്ന രീതി അവസാനിപ്പിച്ചു് ഡിസ്ട്രിക്ട് എഡ്യൂക്കേഷൻ ആഫീസർമാർമുഖാന്തരം വിതരണം ചെയ്യാൻ കമ്മ്യൂണിസ്റ്റ്ഗവണ്മെൻറു് കല്പന പുറപ്പെടുവിച്ചു. ഗ്രാൻറിനുള്ള അപേക്ഷകൾ ശുപാർശചെയ്യുന്നതിനു് ഗ്രന്ഥശാലാസംഘത്തിനുണ്ടായിരുന്ന അധികാരങ്ങളും ചുമതലകളും ഒരു പ്രതികാരനടപടിയെന്നവണ്ണം വെട്ടിക്കുറയ്ക്കുകയും ചെയ്തു. അതുകൊണ്ടും കമ്മ്യൂണിസ്റ്റ്ഗവണ്മെൻറു് തൃപ്തിയടയാതെ 1958-ൽ വില്ലേജ്, ഡിസ്ട്രിക്ട്, സ്റ്റേററ് ലെവലുകളിൽ ലൈബ്രറിക്കമ്മററികൾ രൂപീകരിച്ചു് ഗ്രന്ഥശാലാസംഘത്തിൻെറയും അതിൻെറ കീഴ്ഘടകങ്ങളുടെയും പ്രവത്തനങ്ങളെ സ്തംഭിപ്പിക്കുകകൂടി ചെയ്തു. ചുരുക്കത്തിൽ ജനകീയാടിസ്ഥാനത്തിൽ സുസംഘടിതമായി വളന്നു വികസിച്ചുവന്ന ഗ്രന്ഥശാലാപ്രസ്ഥാനത്തെയും, ഗ്രന്ഥശാലകളുടെ കേന്ദ്രസംഘടനയായ ഗ്രന്ഥശാലാസംഘത്തെയും വിദ്യാഭ്യാസഡിപ്പാർട്ടുമെൻറിൻെറ കീഴിലമത്തിക്കൊണ്ടു് ഉത്തരവു പാസ്സാക്കി നിർജ്ജീവമാക്കിത്തീത്തു. ഇതുപോലെയുള്ള നൂറുനൂറു ജനാധിപത്യവിരുദ്ധനടപടികളുടെ ഫലമായി ഉയന്നുവന്ന ജനരോഷത്തിൽ കമ്മ്യൂണിസ്ററുഗവണ്മെൻറു് തിരോധാനം ചെയ്യുകയും ചെയ്തു. അതിനുശേഷം ജനാധിപത്യം വീണ്ടും തലയുയത്തിയിട്ടുണ്ടെങ്കിലും ഗ്രന്ഥശാലാപ്രസ്ഥാനത്തോടുള്ള അവഗണനാമനോഭാവത്തിനു മാററമൊന്നുമുണ്ടായിട്ടില്ലെന്നു് ഗവണ്മെൻറിൻെറ ഗ്രാൻറനുവാദ ഉത്തരവു തെളിയിച്ചിരിക്കുന്നു. ഗവണ്മെൻറു നിയമിച്ച വിദഗ്ദ്ധന്മാരടങ്ങിയ ഗ്രഡേഷൻകമ്മററികളുടെ ശുപാർശയല്ല, കുറെ ഉദ്യോഗസ്ഥന്മാരുടെ റിപ്പോർട്ടുകളാണ് ഗവണ്മെൻറിനു സ്വീകാര്യമെങ്കിൽ പിന്നെന്തിനീ കമ്മററികളെ നിയോഗിച്ചെന്നു ചോദിച്ചുപോകുകയാണ്. കേന്ദ്രഗവണ്മെൻറാകട്ടെ, സംസ്ഥാനഗവണ്മെൻറുകളാകട്ടെ, ഏതെങ്കിലും കാര്യങ്ങളെപ്പററി പഠനം നടത്തി റിപ്പോർട്ടുസമർപ്പിക്കുന്നതിനു നിയോഗിക്കപ്പെടുന്ന വിദഗ്ദ്ധക്കമ്മററിയുടെ അഭിപ്രായങ്ങളെ കുറച്ചുദ്യോഗസ്ഥന്മാരുടെ ശുപാർശയനുസരിച്ചു് അവഗണിച്ചതായി കേട്ടിട്ടില്ല. ഗവണ്മെൻറു നിയോഗിക്കുന്ന കമ്മററികളുടെ റിപ്പോർട്ടിനു് അതെഴുതുന്ന കടലാസിൻെറ വിലപോലും കല്പിക്കുന്നില്ലെങ്കിൽ ഇങ്ങനെയുള്ള കമ്മററികളിലിരിക്കാൻ ആണുങ്ങളെ ആരേയും മേലിൽ കിട്ടുകയില്ലെന്നുള്ളതു തീർച്ചയാണ്. ഗ്രഡേഷൻകമ്മററിയുടെ ശുപാർ

ശകൾ തെററാണെന്നു് കാൎയ്യകാരണസഹിതം ചൂണ്ടിക്കാണിക്കാതെ തോന്നിയതുപോലെ ഭേദഗതി ചെയ്യുന്നതു് ഒരിക്കലും അഭിലഷണീയമല്ല. കഴിഞ്ഞകൊല്ലവും ഈ പ്രശ്നം പൊന്തിവന്നതാണു്. അന്നു് വിദ്യാഭ്യാസഡയറക്ടർ, വിദ്യാഭ്യാസസെക്രട്ടറി, ഗ്രന്ഥശാലാസംഘം പ്രതിനിധികൾ തുടങ്ങിയവർ ചേൎന്നു് ഒരു കോൺഫ്രൻസ് നടത്തുകയുണ്ടായി. ഗ്രഡേഷൻകമ്മററികൾ അന്യായമായോ, അനുചിതമായോ എന്തെങ്കിലും ശുപാർശകൾ നടത്തിയിട്ടുണ്ടെന്നു തെളിയിക്കുവാൻ ഗവൺമെൻറിനു കഴിഞ്ഞില്ല. രാജ്യത്താകെ ചുററിസ്സഞ്ചരിച്ചു് വളരെ ക്ലേശങ്ങളും ത്യാഗങ്ങളും സഹിച്ചു് മുഴുവൻ സ്ഥിതിവിവരക്കണക്കുകളും ശേഖരിച്ചശേഷം സത്യസന്ധമായും വസ്തുനിഷ്ഠമായും സമർപ്പിച്ചിട്ടുള്ള ഒരു ശുപാൎശ എങ്ങനെയാണു് ഗവൺമെൻറിനവഗണിക്കാൻ കഴിയുക?

ഈ രാജ്യത്തു മൂവായിരത്തോളം വായനശാലകൾ ഉണ്ടെന്നാണു് ഞങ്ങളുടെ അറിവു്. പക്ഷേ, അവയിൽ പലതും ഗ്രാൻറിനർഹമായരീതിയിൽ പരിപുഷ്ടിപ്രാപിച്ചുകാണുകയില്ല. 2260 വായനശാലകൾക്കു് ഗ്രഡേഷൻകമ്മററി ഗ്രാൻറിനു ശുപാൎശചെയ്തതു കഴിച്ചാൽ ബാക്കി അവശേഷിക്കുന്നവയിൽ പ്രോത്സാഹനമർഹിക്കുന്നവയേക്കൂടി ഗ്രാൻറിനർഹമാക്കിത്തീൎത്തു് ഈ രാജ്യത്തെ സാംസ്കാരികരംഗം കൂടുതൽ ഓജസ്സുള്ളതാക്കിത്തീർക്കണമെന്നു ഞങ്ങൾക്കഭിപ്രായമുണ്ടു്. അതുകൊണ്ടു് 1194 വായനശാലകൾക്കു മാത്രം ഗ്രാൻറനുവദിച്ചുകൊണ്ടു് ഉത്തരവു പുറപ്പെടുവിക്കാൻ ഗവൺമെൻറു ധൈൎയ്യപ്പെടുന്നതിൽ ഞങ്ങൾക്കത്ഭുതമാണുളവാകുന്നതു്. ഗവൺമെൻറു നല്കുന്ന ഗ്രാൻറുതന്നെ തുച്ഛം. അതുതന്നെ സമയത്തിനു കൊടുക്കുകയുമില്ല. താമസിച്ചാലും കിട്ടിയേക്കുമെന്നുള്ള പ്രതീക്ഷയിൽ കഴിഞ്ഞുകൂടുമ്പോൾ ഒരുതുള്ളി വെള്ളത്തിനുവേണ്ടി കേഴുന്ന വേഴാമ്പലിനു് ഇടിവെട്ടേല്ക്കുന്നതുപോലെയുള്ള അനുഭവമാണു് ഗവർമ്മെൻറിൽനിന്നും ഗ്രന്ഥശാലകൾക്കു ലഭിക്കുന്നതു്. ഗ്രഡേഷൻകമ്മററിയുടെ ശുപാൎശകൾ അംഗീകരിക്കുന്നതിനും ഗ്രാൻറു് യഥാസമയം വായനശാലകൾക്കു ലഭിക്കുന്നതിനുമായി ഗ്രന്ഥശാലാസംഘം അനവധി നിവേദനങ്ങൾ ഗവൺമെൻറിൽ സമൎപ്പിച്ചിട്ടുണ്ടെന്നാണു ഞങ്ങൾ മനസ്സിലാക്കുന്നതു്. പക്ഷേ, ഗവൺമെൻറു് ധിക്കാരപൂൎവ്വം അതെല്ലാം അവഗണിക്കുകയാണു ചെയ്തിട്ടുള്ളതു്. 'ഗ്രന്ഥശാലകളും അവയുടെ സംഘടനകളും എത്രവേണമെങ്കിലും കുരയ്ക്കട്ടെ, അവരെത്രകടലാസുകൾ വേണമെങ്കിലും പറത്തട്ടെ, നിവേദനങ്ങൾ സമൎപ്പിക്കട്ടെ, ഗവൺമെൻറിന്റെ മക്കടമുഷ്ടിയും നിരുത്തരവാദിത്വവും നിലനില്ക്കണ'മെന്നുള്ളതാണു് ഗവൺമെൻറിൻെറ ലക്ഷ്യമെന്നു തോന്നിപ്പോകുന്നു. ഇതൊരപകടംപിടിച്ച പോക്കാണെന്നു ഞങ്ങൾ ഗവൺമെൻറിനു മുന്നറിയിപ്പു നൽകുന്നു. ഈ രാജ്യത്തു വിപ്ലവകരമായ പരിവൎത്തനങ്ങൾ വരുത്തുവാൻതക്ക കഴിവും ശക്തിയും ജനസ്വാധീനവുമുള്ള ഒരു മഹാപ്രസ്ഥാനത്തെ അടിച്ചമൎത്താമെന്നോ, അവഗണിക്കാമെന്നോ ആരും വ്യാമോഹിക്കേണ്ടതില്ല. അങ്ങനെയൊരു ചിന്താഗതിയുണ്ടാകുന്നതുതന്നെ ആത്മഹത്യാപരമായിരിക്കും. അതുകൊണ്ടു വായനശാലകൾക്കുള്ള ഗ്രാൻറു് ഗ്രഡേഷൻകമ്മററി

യുടെ കൃപാശ്രയനുസരിച്ച് കഴിയുന്നത്ര വേഗത്തിൽ അനുവദിക്കുവാനും ഭാവിയിൽ ആ പ്രസ്ഥാനത്തോടും അതിലുൾപ്പെട്ടിരിക്കുന്നവരോടും ഉദാരമായി പെരുമാറുവാനും ബന്ധപ്പെട്ടവർ സന്നദ്ധത പ്രകടിപ്പിക്കുമെന്നുതന്നെ ഞങ്ങൾ വിശ്വസിക്കുന്നു.

—''ഗ്രന്ഥശാലാപ്രസ്ഥാനം പ്രതിസന്ധിഘട്ടത്തിൽ'', ദേശബന്ധു, 1962 ജൂൺ 19

# സ്വയം വെട്ടിനശിക്കുന്നു

നല്ല പ്രസ്ഥാനങ്ങളെ ദ്രോഹിക്കുകയും അധഃപതിപ്പിക്കുകയും, ജനഹൃദയങ്ങളിൽ അമർഷവും നൈരാശ്യവും ഉളവാക്കുകയും, അങ്ങനെ ''സ്വന്തവാളാൽ സ്വയം വെട്ടിനശിക്കുകയും'' ചെയ്യുന്നതിനല്ലാതെ മററൊന്നിനും നമ്മുടെ ഇന്നത്തെ ജനകീയഭരണകൂടത്തിനു കഴിവില്ലേ? ഗവമ്മെൻറിൻെറ പല നടപടികളും ഇപ്രകാരം ശങ്കിക്കാനല്ലാതെ മററൊന്നിനും വക തരുന്നില്ല. മന്ത്രിസഭയിലെ ഭിന്നതകളും, മന്ത്രിസഭയെ താങ്ങിനിർത്തുന്ന പാർട്ടികളിലെ ഭിന്നതകളും, ഉദ്യോഗസ്ഥന്മാരുടെ അഴിമതികളും, ചുവപ്പുനാടയുടെ അലംഘനീയമായ പ്രാമാണ്യവുംമററും മററുമാണ് രാജ്യഭരണത്തിൻെറ കാര്യക്ഷമതയെങ്കിൽ, ഈ കേരളത്തിലേപ്പോലെ കാര്യക്ഷമമായി ഭരണംനടക്കുന്ന വേറൊരു പ്രദേശം ഭൂമുഖത്തില്ലെന്നു പറയാം. ജനങ്ങളെ വെറുപ്പിക്കുകയും നിരുത്സാഹപ്പെടുത്തുകയും ചെയ്യുന്ന നടപടികൾ അടിക്കടി സ്വീകരിക്കുന്നതാണ് ഭരണനേതാക്കളുടെ സാമർത്ഥ്യമെങ്കിൽ, നമ്മുടെ ഭരണനേതാക്കളേപ്പോലെ സമർത്ഥന്മാരായി ലോകത്തിൽ മററാരേയും കണ്ടുകിട്ടാനെളുപ്പമില്ല. എത്രവളരെ ന്യായയുക്തമായ അവകാശവാദമാണെങ്കിലും പ്രക്ഷോഭണമോ, സമരമോ കൂടാതെ അതനുവദിച്ചുകൊടുക്കാതിരിക്കുന്നതാണ് ഭരണവൈദഗ്ദ്ധ്യമെങ്കിൽ, ഏററവും വലിയ ഭരണവിദഗ്ദ്ധന്മാർ നമ്മുടെ നാട്ടിലാണുള്ളതു്.

പ്രൈമറിസ്കൂളുകളായാലും, ഗ്രന്ഥശാലകളായാലും, വേറേതൊന്നായാലും ചെയ്യേണ്ടതു ചെയ്യുകയില്ലെന്നു മക്കടമുഷ്ടിപിടിക്കുകയേ ചുമതലപ്പെട്ടവർ ചെയ്തിട്ടുള്ളു. ഗ്രന്ഥശാലകളുടെ ഗ്രാൻറു് അസ്വാസ്ഥതയ്ക്കും ആക്ഷേപങ്ങൾക്കും ഇടനല്കിക്കൊണ്ടു വീണ്ടും ഗുരുതരമായ ഒരു പ്രശ്നമായിത്തീർന്നിരിക്കുന്നു. ലൈബ്രറിഗ്രാൻറുകാര്യത്തിൽ കഴിഞ്ഞവർഷം ഗവമ്മെൻറിൻെറ ഏതൊരു നയത്തിനെതിരായിട്ടാണോ നാട്ടിലുടനീളം പ്രതിഷേധങ്ങളുണ്ടായതു്, അതേ നയംതന്നെയാണ് ഈ വർഷവും ഗവമ്മെൻറു്—അല്ലെങ്കിൽ ലൈബ്രറിഗ്രാൻറിൻെറ ചുമതല വഹിക്കുന്ന വിദ്യാഭ്യാസവകുപ്പ്—ആവർത്തിച്ചിരിക്കുന്നതു്. അനുഭവങ്ങളിൽ നിന്നു് എന്തെങ്കിലും പഠിക്കാനോ, യാഥാർത്ഥ്യബോധത്തോടെ വസ്തുതകളും കാര്യങ്ങളും ഗ്രഹിക്കാനോ ഒരുമ്പെടുകയില്ലെന്നു് ദുഃശാഠ്യം പിടിക്കുകയാണ് ഏററവും വലിയ സാമർത്ഥ്യമെന്നു് ചിലർ തെററിദ്ധരിച്ചിട്ടുണ്ടെങ്കിൽ, അതു് ഈ നാട്ടിലെ ജനങ്ങളുടെ ഗ്രഹപ്പിഴയാണെന്നല്ലാതെ എന്തുപറയട്ടെ! കേരളത്തിലെ ലൈബ്രറിപ്രസ്ഥാനത്തെ ഇന്നത്തെ

നിലയിലേക്കുയർത്തുകയും, വിലപിടിപ്പുള്ളൊരു സാംസ്കാരികസേവനം സംസ്ഥാനത്തിനു നല്കുകയും ചെയ്തിട്ടുള്ള കേരളഗ്രന്ഥശാലാസംഘത്തിൻെറ ശുപാർശകളെ അടിസ്ഥാനമാക്കി ഗവമ്മെൻറ് ലൈബ്രറികൾക്കു ഗ്രാൻറുനല്കുന്നുവെന്നാണു വയ്പ്. ഗവമ്മെൻറു നിയമിക്കുന്ന ഗ്രേഡേഷൻ കമ്മററികൾ, ലൈബ്രറികൾ ചില നിശ്ചിതതത്വങ്ങളെ ആധാരമാക്കി, പരിശോധിച്ചതിനുശേഷം ആ പരിശോധനയുടെ വെളിച്ചത്തിലാണു ഗ്രന്ഥശാലാസംഘം ഗ്രാൻറിനുള്ള ശുപാർശകൾ സമപ്പിക്കുന്നതു്. പക്ഷേ, കഴിഞ്ഞവഷത്തിലേപ്പോലെ ഈ വഷത്തിലും ഗ്രാൻറ് ദാതാക്കൾ ഗ്രന്ഥശാലാസംഘത്തിൻെറ ശുപാർശകളെ തൃണവൽഗണിക്കുകയും, ഗ്രാൻറുനല്കൽ ഗുണത്തേക്കാളധികമായി ദോഷംചെയ്യുന്ന വെറുമൊരു പ്രഹസനമാക്കുകയും ചെയ്തിരിക്കുന്നു. ഈ വഷം 2260 ലൈബ്രറികൾക്കു ഗ്രാൻറുനല്കാൻ ഗ്രന്ഥശാലാസംഘം ശുപാശ്ചെയ്തിരുന്നു. കാലം വളരെ വൈകിയതിനുശേഷം 1194 ലൈബ്രറികൾക്കു മാത്രമാണു് ഗവമ്മെൻറ് ഗ്രാൻറ് അനുവദിച്ചതു്. വിദ്യാഭ്യാസഡയറക്ടരുടെ റിപ്പോർട്ട് ലഭിച്ചതിനുശേഷമായിരിക്കുമത്രേ മററുള്ള ലൈബ്രറികൾക്കു ഗ്രാൻറ് നല്കുന്നതിനെപ്പററി തീരുമാനമെടുക്കുന്നതു്. ഗ്രാൻറ് അനുവദിച്ചതിൽത്തന്നെ വികലതകൾ നിരവധിയാണു്. പ്രശസ്തമായി നടത്തപ്പെടുന്ന ചില ഒന്നാംകിട ലൈബ്രറികൾക്കു നല്കണമെന്നു ശുപാശ് ചെയ്യപ്പെട്ടിരുന്ന തുകകൾ, യാതൊരു ന്യായവുമില്ലാതെ, ഗവമ്മെൻറ് വെട്ടിക്കുറച്ചിട്ടുണ്ട്. കൂടുതൽ കിട്ടാൻ അർഹതയുള്ള ലൈബ്രറികളുടെ ഗതിയിതാണെങ്കിൽ, മററുള്ളവയുടെ കഥ പറയേണ്ടതില്ലല്ലോ. അർഹതയില്ലാത്ത സ്ഥാപനങ്ങൾക്കു വൻതോതിൽ ഗ്രാൻറു ലഭിച്ചിട്ടുണ്ട്. ഇവയിൽ ചിലതു് ചില നല്ല ലൈബ്രറികളോടു മത്സരിക്കാൻവേണ്ടി അവയുടെ സമീപത്തുണ്ടായിട്ടുള്ള 'വിരുദ്ധലൈബ്രറികളും', ലൈബ്രറി എന്ന പേരുമാത്രം ഉള്ളവയുമാണെന്നു പറയപ്പെടുന്നു. ചുരുക്കിപ്പറഞ്ഞാൽ ഒരു നല്ലകാര്യത്തിനുവേണ്ടി ഗവമ്മെൻറ്—അല്ലെങ്കിൽ ഈ നാട്ടിലെ ജനങ്ങൾ—നല്കുന്ന ധനസഹായത്തെ ഇതിലേറെ ദുരുപയോഗപ്പെടുത്താനില്ല. വേണ്ടാത്തിടത്തു പള്ളിക്കൂടം കൊടുക്കുകയും അത്യാവശ്യമുള്ളിടത്തു പള്ളിക്കൂടമനുവദിക്കാതിരിക്കുകയും ചെയ്ത വികൃതനയം തന്നെയാണ് ഈ ലൈബ്രറിഗ്രാൻറുകാര്യത്തിലും ഗവമ്മെൻറു സ്വീകരിച്ചതു്. വിദ്യാഭ്യാസഡിപ്പാർട്ടുമെൻറിലെ ഉദ്യോഗസ്ഥന്മാരുടെ 'തോന്ന്യാസങ്ങൾ', ഗ്രന്ഥശാലാസംഘവും ജനങ്ങളും വളരെ പ്രയാസപ്പെട്ടു പടുത്തുയത്തിയ കേരള ലൈബ്രറിപ്രസ്ഥാനത്തെ നശിപ്പിച്ചേ അടങ്ങൂ എന്ന സ്ഥിതിവരെ ഈ ഗ്രാൻറുപ്രശ്നം എത്തിയിരിക്കുകയാണു്. ഈ ദുഷ്പ്രവണതയവസാനിപ്പിക്കാൻ ഗ്രന്ഥശാലാസംഘവും ജനങ്ങളും ചെയ്യാവുന്നതെല്ലാം ഉടനടി ചെയ്യുകയാണു വേണ്ടതു്. വിദ്യാഭ്യാസവകുപ്പിലെ ഏതാനും വഴിപിഴച്ച ഉദ്യോഗസ്ഥന്മാരുടെ സ്വേച്ഛാധിപത്യത്തിനു് അടിയറവയ്ക്കാനുള്ളതല്ല കേരളത്തിലെ ലൈബ്രറി പ്രസ്ഥാനം.

—''ഗ്രാൻറു നൽകിയത്രെ'', കേരളഭൂഷണം, 1962 ജൂൺ 20

## ജനങ്ങൾ പ്രതിഷേധിക്കണം

കേരളത്തിലെ ഗ്രന്ഥശാലകൾക്ക് ഗവൺമെന്റ് ഗ്രാൻറു വിതരണം ചെയ്യുന്നതു സംബന്ധിച്ച തെററായ ചില നടപടികൾ അധികൃതന്മാർ കൈക്കൊണ്ടിരിക്കുന്നു. ഗ്രാൻറു കൊടുക്കുന്നതു സംബന്ധിച്ച് ഗവൺമെന്റ് ചില തത്വങ്ങൾ ആവിഷ്കരിച്ചിട്ടുണ്ട്. ഈ തത്വങ്ങൾപ്രകാരം ഓരോ ഗ്രന്ഥശാലയും പരിശോധിച്ച് ഗ്രാൻറ് എത്ര കൊടുക്കണമെന്നു ശുപാർശചെയ്യാൻ ഗ്രഡേഷൻ കമ്മററികൾ ഏർപ്പെടുത്തിയിട്ടുണ്ട്. ഗവൺമെൻറാണ് ഈ ഗ്രഡേഷൻ കമ്മററികൾ ഏർപ്പെടുത്തിയിട്ടുള്ളതു്. ഗ്രന്ഥശാലാസംഘത്തിൻെറ പ്രതിനിധികൾ ഉൾപ്പെടെയുള്ളവയാണ് ഈ ഗ്രഡേഷൻ കമ്മറ്റികൾ എന്നാണ് ഞങ്ങളുടെ അറിവ്. പതിവു പോലെ ഇക്കൊല്ലവും ഗ്രഡേഷൻ കമ്മററികൾ ഗ്രന്ഥശാലകൾ പോയി പരിശോധിച്ച ഗ്രാൻറുതുകകൾ എത്രയെന്ന് ഗവൺമെൻറിലേക്കു ശുപാർശചെയ്തു. ഇതുപ്രകാരം ഗ്രാൻറ് മാർച്ച് അവസാനിക്കുന്നതിനുമുമ്പ് നൽകേണ്ടതായിരുന്നു. എന്നാൽ ഇപ്പോഴും ഗവൺമെൻറ് ഗ്രാൻറു നല്കി യിട്ടില്ല എന്നാണു പറയുന്നതു്.

ഗ്രഡേഷൻ കമ്മററികളുടെ ശുപാർശപ്രകാരമുള്ള തുകകൾ ചിലതു ഗവൺമെൻറു കണ്ടമാനം വെട്ടിച്ചുരുക്കുകയും ചിലതു് അധികരിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഇങ്ങനെ ഇതുവരെയായി ആയിരത്തിൽപ്പരം വായനശാലകൾക്കു മാത്രമാണു ഗ്രാൻറു നല്കിയിട്ടുള്ളതു്. ഇനിയും ആയിരത്തോളം ഗ്രന്ഥശാലകൾക്കു ഗ്രാൻറു കൊടുക്കാനുണ്ട്... ഗ്രഡേഷൻ കമ്മററികൾ എന്ന പേരിൽ ഗവൺമെൻറ് ഏർപ്പെടുത്തിയ കമ്മററികൾ ശുപാർശകൾ സമർപ്പിച്ചശേഷം അവ തള്ളിക്കളഞ്ഞു തന്നിഷ്ടംപോലെ പ്രവർത്തിക്കുന്നതു് ഒരുതരം സ്വേച്ഛാധിപത്യമാണ്. ഗ്രഡേഷൻ കമ്മറ്റികളുടെ ശുപാർശയനുസരിച്ചുള്ള ഗ്രാൻറുകൾ അധികരിപ്പിച്ചതു സ്വന്തക്കാർക്കുവേണ്ടിയും വെട്ടിക്കുറച്ചതു് എതിരാളികളുടെ കാര്യത്തിലുമാണ്.

ഇതിൽ പൊതുജനങ്ങൾ ശക്തിയായി പ്രതിഷേധിക്കണം.

—"ഗ്രന്ഥശാലകളും ഗവൺമെന്റും", ദേശാഭിമാനി, 1962 ജൂൺ 23

## ഗവർമ്മെൻറിൻെറ ആയുസ്സിന് നല്ലതല്ല

ഇരുപതിലധികം വർഷങ്ങൾ തുടർച്ചയായി ബ്രിട്ടനിൽ പ്രധാനമന്ത്രിയായിരുന്ന ആളാണ് വാൽപ്പോൾ. ഇത്ര ദീർഘകാലം അഭംഗുരം അധികാരത്തിൽ തുടരാൻ അദ്ദേഹത്തിനു കഴിഞ്ഞതിൻെറ രഹസ്യം "ഉറങ്ങുന്ന പട്ടികൾ ഉറങ്ങട്ടെ" എന്ന ഒരു നയം സ്വീകരിച്ചിരുന്നതുകൊണ്ടാണെന്നു ചരിത്രകാരന്മാർ പറയുന്നുണ്ട്. പ്രതിഷേധത്തിനിട വരുന്ന ഏററവും കുറച്ചുകാര്യങ്ങൾമാത്രം ചെയ്യുക എന്ന നിർബ്ബന്ധക്കാരനായിരുന്നു അദ്ദേഹം. താരതമ്യേന സമാധാനപരമായിരുന്ന അദ്ദേഹത്തിൻെറ ഭരണകാലം ബ്രിട്ടൻെറ പുരോഗതിയെ വളരെയേറെ സഹായിച്ചിട്ടുണ്ട്. വാൽപ്പോളിൻെറ മാതൃക നമ്മുടെ സംസ്ഥാനത്തെ

ഭരണാധിപന്മാക്ക മാറ്റ്ദർശകമായിത്തീന്നിരുന്നുവെങ്കിൽ എന്നു പലപ്പോഴം തോന്നിപ്പോകാറുണ്ട്. ഉറങ്ങുന്ന പട്ടികളെയെല്ലാം അടിച്ചുണത്തുകയും ഉണന്നിരിക്കുന്ന പട്ടികളുടെ വായിൽ കാലുവച്ചുകൊടുക്കുകയും ചെയ്യുന്ന ബുദ്ധിശൂന്യമായ വിനോദത്തിൽ നമ്മുടെ ഭരണാധികാരികൾ അതിരുകടന്ന താല്പര്യം കാണിക്കാറുണ്ട്. ഇവിടെ അധികാരത്തിൽ വന്നിട്ടുള്ള ഏതെങ്കിലും മന്ത്രിസഭ ഇതിൽനിന്നു വ്യത്യസ്തമായിരുന്നിട്ടുണ്ടോ എന്നു സംശയമാണ്. സാധാരണഗതിയിൽത്തന്നെ ആവശ്യത്തിലേറെ വഴക്കുകളും വക്കാണങ്ങളും നിലവിലുള്ള ഒരു സംസ്ഥാനമാണു നമ്മുടേതു്. കലഹങ്ങളും അലോഹ്യങ്ങളും ഇല്ലാത്ത അന്തരീക്ഷം മുഷിപ്പനായിരുത്താനുന്ന ഒരു മനശ്ശാസ്ത്രംതന്നെ നമ്മെ പിടികൂടിക്കഴിഞ്ഞിട്ടുമുണ്ട്. ഗവമ്മെൻറു് അതിനു പ്രോത്സാഹനം നല്ലുകകൂടിച്ചെയ്യാലുള്ള കാര്യം പറയാനുണ്ടോ?

ഗ്രന്ഥശാലകളുടെ ഗ്രാന്റിന്റെപേരിൽ അടുത്തകാലത്തായി ഉണ്ടായിരിക്കുന്ന കോലാഹലമാണ് ഗവമ്മെൻറു കുത്തിയിളക്കിയിട്ടുള്ള ഏറ്റവും ഒടുവിലത്തെ കുഴപ്പങ്ങളിൽ പ്രധാനപ്പെട്ടതു്. ഗ്രന്ഥശാലകളുടെ പ്രവത്തനങ്ങളെ സംബന്ധിക്കുന്ന ഒരു ബില്ലു് നിയമസഭയിൽ അവതരിപ്പിക്കാൻ ഗവമ്മെൻറു് ഉദ്ദേശിക്കുന്നുണ്ട്. അതുവരെ ഗ്രന്ഥശാലാപ്രവത്തനം പഴയപടി തുടരുന്നതിനു് അനുവദിക്കാനുള്ള ക്ഷമ ഗവമ്മെന്റിനില്ല. യുക്തിക്കും നീതിക്കും പൊരുത്തപ്പെടാത്തവിധത്തിൽ ഗ്രന്ഥശാലകളുടെ പ്രവത്തനങ്ങളിൽ കൈകടത്തൽ നടത്താനുള്ള വാസനയാണ് ഗവമ്മെൻറു പ്രകടിപ്പിച്ചിരിക്കുന്നതു്. കമ്മ്യൂണിസ്റ്റുഗവമ്മെന്റിനെ പ്രതിക്കൂട്ടിൽ നിറുത്തുന്നതിനു നിരത്തിവെച്ച കുററങ്ങളിലൊന്നു ഗ്രന്ഥശാലാസംഘങ്ങളുടെ പ്രവത്തനങ്ങളിൽ കൈകടത്തുന്നുവെന്നതായിരുന്നുവെന്നു് ഇവിടെ ഓക്കേണ്ടതുണ്ട്. ആ ഗവമ്മെൻറിനെ പുറത്താക്കിക്കൊണ്ടു് അവർ ചെയ്ത 'തെററുകൾ' തിരുത്താൻവന്നവർ ആ തെററുകൾ കൂടുതൽ വാശിയോടുകൂടി ആവത്തിക്കുന്നതു് അപഹാസ്യമാണ്.

ഗ്രന്ഥശാലകൾക്കു ഗ്രാൻറു് നൽകുന്നതു ഗവമ്മെൻറു് രൂപീകരിക്കുന്ന ഒരു ഗ്രേഡ്ഡഷൻകമ്മററിയുടെ ശുപാർശയനുസരിച്ചാണ്. ഗ്രന്ഥശാലാപ്രവത്തനവുമായി നേരിട്ടു പരിചയമുള്ള ഈ കമ്മററിയംഗങ്ങൾ എല്ലാ ഗ്രന്ഥശാലകളും സന്ദർശിച്ചു് അവയുടെ പ്രവത്തനം നേരിട്ടു കണ്ടു മനസ്സിലാക്കിയശേഷമാണ് ഓരോ ഗ്രന്ഥശാലയുടേയും ഗ്രേഡു നിശ്ചയിച്ചു് ഗ്രാൻറിനു ശുപാർശചെയ്യുന്നതു്. ഗ്രാൻറു നൽകുന്നതിനു് ഗവമ്മെൻറു നിശ്ചയിച്ചിട്ടുള്ള ചട്ടങ്ങൾ അനുസരിച്ചാണ് ഈ കമ്മററി ഗ്രാൻറു് നിശ്ചയിക്കുന്നതും. ഇങ്ങനെയുള്ള ഒരു വിദഗ്ദ്ധക്കമ്മെററിയുടെ ശുപാർശകൾ തിരുത്തണമെന്നു തോന്നുമ്പോൾ, ശുപാർശയ്ക്കടിസ്ഥാനമായ കാര്യങ്ങളെപ്പററി ഗവമ്മെൻറിനു് വ്യക്തമായ അറിവു് ഉണ്ടായിരിക്കണം. ഇന്നത്തെ ഏപ്പാടുകളനുസരിച്ചു് ഓരോ ഗ്രന്ഥശാലയുടേയും പ്രവത്തനത്തെപ്പററി ഗ്രേഡേഷൻകമ്മററിക്കുള്ളതിനേക്കാൾ അറിവു് സക്കാർ ഉദ്യോഗസ്ഥന്മാക്കു ലഭിക്കുന്നതിനു മാറ്റ്ങ്ങ

ളില്ല. എങ്കിലും കമ്മറ്റിയുടെ ശുപാർശകൾ കണ്ണുമടച്ചു തിരുത്തുന്നതിനുള്ള ധൈര്യം ഉദ്യോഗസ്ഥന്മാർ കാണിച്ചിരിക്കുകയാണു്. ഗ്രഡേഷൻ കമ്മററി ഒരു ഗ്രന്ഥശാലയ്ക്കു് 300 രൂപ ശുപാർശചെയ്തിട്ടുണ്ടെങ്കിൽ അതു വെട്ടി 250 ആയി കുറയ്ക്കുകയും കമ്മററി 200 രൂപയാണു ശുപാർശ ചെയ്തിട്ടുള്ളതെങ്കിൽ അതു് 275 ആയി ഉയർത്തുകയും കമ്മററി ശുപാർശ ചെയ്തിട്ടില്ലാത്ത ചില 'റൈവൽ' വായനശാലകൾക്കു് ഗ്രാൻറു് അനുവദിക്കുകയും ചില ഗ്രന്ഥശാലകൾക്കു ഗ്രാൻറു കൊടുക്കുകയേ വേണ്ടെന്നു തീരുമാനിക്കുകയും ചെയ്യുന്നതിനു് ഉദ്യോഗസ്ഥന്മാർ എന്തു മാനദണ്ഡമാണു സ്വീകരിച്ചിട്ടുള്ളതെന്നു വ്യക്തമല്ല. കഴിഞ്ഞ വർഷവും ഇതുപോലെ ഗവമ്മെൻറു് തോന്ന്യാസങ്ങൾ കാണിക്കുകയും രാജ്യവ്യാപകമായ പ്രതിഷേധപ്രകടനങ്ങൾക്കു് ഇടയാക്കുകയും ചെയ്തു. ഏതാണ്ടു് 500 ഗ്രന്ഥശാലകളുടെ ഗ്രാൻറിലാണു് അന്നു ഭേദഗതി വരുത്തിയതു്. പ്രതിഷേധപ്രകടനങ്ങളെത്തുടർന്നു് ഇക്കാര്യം പുനഃപരിശോധനയ്ക്കു വിധേയമാക്കാമെന്നു ഗവമ്മെൻറു സമ്മതിച്ചുവെങ്കിലും ഇരുപത്തിയഞ്ചിനപ്പുറം ഗ്രന്ഥശാലകളുടെ കാര്യത്തിൽ പുനഃപരിശോധന നടന്നില്ല. ഇക്കൊല്ലവും ഇതേ കുഴപ്പങ്ങൾ ആവർത്തിക്കപ്പെട്ടിരിക്കുന്നു. ഇക്കൊല്ലം 2260 വായനശാലകൾക്കുള്ള ഗ്രാൻറു് ഗ്രഡേഷൻകമ്മററി ശുപാർശചെയ്തു. ഇതിൽ പല ഭേദഗതികളോടുകൂടി ഇതിനകം 1194 വായനശാലകൾക്കുള്ള ഗ്രാൻറു് പ്രഖ്യാപിച്ചുകഴിഞ്ഞിരിക്കുന്നു. ഗ്രാൻറു് വെട്ടിക്കുറച്ച കൂട്ടത്തിൽ കോട്ടയത്തേയും എറണാകുളത്തേയും പബ്ലിക്'ലൈബ്രറികളും ഉൾപ്പെടുന്നുണ്ടെന്നാണു് ഞങ്ങളുടെ അറിവു്. ഗ്രഡേഷൻകമ്മററിയുടെ ശുപാർശ ഏറിയകൂറും സ്വീകരിക്കാൻ കഴിയാത്തവയാണെന്നു ബോദ്ധ്യമുണ്ടെങ്കിൽ കൂടുതൽ കാര്യക്ഷമമായ ഒരു കമ്മററി രൂപീകരിക്കുന്നതിലാണു് ഗവമ്മെൻറിൻെറ ശ്രദ്ധ പതിയേണ്ടതു്. കമ്മററിയുടെ ശുപാർശയിൽ വലിയ നീതികേടുകളുണ്ടായിരുന്നുവെങ്കിൽ വായനശാലകൾതന്നെ ഇതിനകം പ്രതിഷേധശബ്ദം ഉയർത്തുമായിരുന്നുവെന്നതുകൊണ്ടും അങ്ങനെ ഇതുവരെ ഉണ്ടായിട്ടില്ലെന്നുള്ളതുകൊണ്ടും കമ്മററിയുടെ ശുപാർശയിൽ വലിയ അന്യായങ്ങൾ ഉണ്ടായിട്ടുണ്ടെന്നു കരുതാൻ വയ്യാ. പിന്നെ എന്തിനാണു് ഗവമ്മെൻറു് ഈ വഴക്കും വക്കാണങ്ങളും മനഃപൂർവ്വം കുത്തിയിളക്കുന്നതെന്നു മനസ്സിലാകുന്നില്ല.

ഇന്ത്യയിലെ ഇതരസ്റ്റേററുകളിലൊന്നും ഇല്ലാത്തവണ്ണം ഇത്ര വിപുലവും കാര്യക്ഷമവുമായ ഒരു ഗ്രന്ഥശാലാപ്രസ്ഥാനം കെട്ടിഉയർത്തുവാൻ മുന്നിട്ടുനിന്നു പ്രവർത്തിച്ചിട്ടുള്ളവർക്കു് പ്രോത്സാഹനങ്ങളും ഒത്താശകളും ചെയ്തുകൊടുക്കുന്നതിനുപകരം അടിക്കടി അവരുടെമേൽ ചൂടുവെള്ളം കോരി ഒഴിക്കുന്ന ഒരു മനോഭാവം ഗവമ്മെൻറു് വച്ചുപുലർത്തുന്നതു ഖേദകരമാണു്. ഗവമ്മെൻറു് പ്രതിവർഷം അഞ്ചുലക്ഷം രൂപയാണു് എല്ലാ ഗ്രന്ഥശാലകൾക്കുംകൂടി ഗ്രാൻറായി നൽകുന്നതു്. ഒരു അമ്പതുലക്ഷം രൂപയുടെ സ്വത്തു് ഈ ഗ്രന്ഥശാലകൾ പൊതുജനങ്ങളിൽനിന്നു പിരിച്ചുണ്ടാക്കിയിട്ടുമുണ്ടാകും. പൊതുജനങ്ങളിൽനിന്നു് ഇത്ര വമ്പിച്ചതോതിലുള്ള സഹകരണം ഉണ്ടായിക്കൊണ്ടിരിക്കുന്ന ഒരു പ്രസ്ഥാ

ഗ്രാന്റ് വാങ്ങാൻ കൂട്ടാക്കാതിരിക്കലും പ്രതിഷേധം സംഘടിപ്പിക്കലുമെല്ലാം പിന്നേയും വരികയാണ്. ജൂലായി 1–ാംനു പ്രതിഷേധദിനമാചരിക്കാൻ കേരളത്തിലെ വായനശാലകൾക്കു ഗ്രന്ഥശാലാസംഘം ആഹ്വാനം നല്കിക്കഴിഞ്ഞുവെന്നാണ് ഞങ്ങൾ അറിയുന്നതു്. കാരണം പഴയതുതന്നെ. ഇക്കൊല്ലം 2260 വായനശാലകൾക്കു ഗ്രഡേഷൻ കമ്മറ്റികൾ ഗ്രാന്റ് ശുപാർശചെയ്തിരുന്നു. എന്നാൽ, 1194 എണ്ണത്തിനു മാത്രമേ ഗവമ്മെൻറ് ഗ്രാൻറനുവദിച്ചിട്ടുള്ളു. ബാക്കി വായനശാലകളുടെ കാര്യം വിദ്യാഭ്യാസഡയറക്ടരുടെ അന്വേഷണത്തിനു വിധേയമാക്കിയിരിക്കയാണത്രെ. മാത്രമല്ല, ഗ്രഡേഷൻകമ്മററി ശുപാർശചെയ്ത സംഖ്യ ഗവമ്മെൻറു വെട്ടിക്കുറയ്ക്കുകയും അവർ നിർദ്ദേശിക്കാത്ത കുറെ വായനശാലകൾക്കു ഗ്രാൻറ് അനുവദിക്കുകയും ചെയ്തിരിക്കുന്നു. ഓരോകൊല്ലവും വായനശാലകളേക്കുറിച്ചു സമഗ്രമായി അന്വേഷിച്ചും അവയുടെ പ്രവർത്തനങ്ങൾ സൂക്ഷ്മമായി പഠിച്ചും അവയിൽ ഏതിനെല്ലാമാണു ഗ്രാൻറു നല്കേണ്ടതെന്നു ശുപാർശ സമർപ്പിക്കുന്നതിനു ഗ്രന്ഥശാലാസംഘത്തിൻെറകീഴിലായി ഗവമ്മെൻറുതന്നെ നിയമിച്ചവയാണു ഗ്രഡേഷൻകമ്മററികൾ. അവയുടെ ശുപാർശകൾ അപ്പാടെ സ്വീകരിക്കുന്നതാണു പണ്ടുമുതല്ക്കേ ഇവിടെയുള്ള പതിവ്. ഗ്രന്ഥശാലാസമിതിയുടെ നടപടികളിൽ പറയത്തക്ക എന്തെങ്കിലും പാകപ്പിഴകളോ പക്ഷപാതമോ ഉള്ളതായി ഇതുവരേയും കേട്ടിട്ടില്ല. ഗവമ്മെന്റുതന്നേയും അവരുടെ നടപടിക്കു ന്യായീകരണമായി ഗ്രഡേഷൻകമ്മററികളുടേയോ അവ ഗ്രാൻറു ശുപാർശചെയ്ത ഗ്രന്ഥശാലകളുടേയോ മേൽ വ്യക്തമായ എന്തെങ്കിലും ആരോപണം കൊണ്ടുവന്നതായി ഞങ്ങൾക്കറിഞ്ഞുകൂടാ. പിന്നെ എന്തിനാണു ഗവമ്മെന്റ് ആ പഴയപതിവു ലംഘിച്ചു വേണ്ടാത്തൊരു വയ്യാവേലിക്കു പുറപ്പെട്ടതെന്നു ഞങ്ങൾക്കു മനസ്സിലാവുന്നില്ല. ഗൗരവമായ വീഴ്ചകൾ വല്ലതും ഗ്രഡേഷൻകമ്മററികളുടെ ഗ്രാന്റുവിതരണശുപാർശകളിൽ ഉള്ളതായി ഗവമ്മെൻറു കണ്ടെത്തിയിട്ടുണ്ടെങ്കിൽ അതു് ഉറക്കെ വിളിച്ചുപറയുവാനുള്ള ആർജ്ജവമെങ്കിലും ഇക്കാര്യത്തിൽ ഗവമ്മെൻറു കാണിക്കേണ്ടതാണ്. ഏതു മാനദണ്ഡത്തെ അടിസ്ഥാനമാക്കിയാണ് ശുപാർശചെയ്യപ്പെട്ട ഗ്രാൻറുസംഖ്യ വെട്ടിക്കുറച്ചതെന്നും കമ്മററി ശുപാർശചെയ്യാത്തവക്കു ഗ്രാൻറ് അനുവദിച്ചതെന്നും വ്യക്തമാക്കാനുള്ള ചുമതലയും ഗവമ്മെൻറിനുണ്ട്. അതിനു തയാറില്ലെങ്കിൽ കാര്യം പഴയപടി തുടരാനനുവദിച്ചു കുഴപ്പം ഒഴിവാക്കുന്നതാണു ബുദ്ധിയെന്നു ഗവമ്മെൻറിനെ ഞങ്ങൾ ഉണർത്തിക്കൊള്ളുന്നു.

—"ഗ്രന്ഥശാലാകുഴപ്പം വീണ്ടും", ചന്ദ്രിക, 1962 ജൂൺ 22.

## നിങ്ങൾ മുന്നോട്ടു പോകുക

സങ്കരസക്കാരിൻെറ സംസ്കാരവിരോധം എത്രയോ പണ്ടേ കുപ്രസിദ്ധിയാർജ്ജിച്ചുകഴിഞ്ഞതാണ്. എഴുത്തുകാരേയും വായനക്കാരേയും അവർ പലവിധത്തിൽ വേട്ടയാടി. അശ്ലീലം തേടിപ്പിടിക്കുന്നതിന്

ഗ്രന്ഥപ്പുരകളിൽ അലഞ്ഞുനടക്കേണ്ട ജോലി, ഈ മന്ത്രിമാർ പോലീസിനുണ്ടാക്കിത്തീൎത്തു. ഇക്കഥയൊക്കെ പരക്കെ അറിയാവുന്നതാണ്. ഇവരുടെ ക്രൂരവിനോദത്തിനു് ഇരയായ മറെറാരു മഹാസ്ഥാപനമാണു കേരള ഗ്രന്ഥശാലാസംഘം. ഭരണത്തിൽ വന്നനിമിഷംതൊട്ടു തുടങ്ങി, ഗ്രന്ഥശാലകൾക്കു കൊടുത്തുവരുന്ന ഗ്രാൻറുതുകയിന്മേൽ തങ്ങളുടെ അല്പത്വം പ്രകടിപ്പിക്കാൻ. കമ്മ്യൂണിസ്റ്റ് ഗവമ്മെൻറിൻെറ കാലത്തു് ഗ്രന്ഥശാലാപ്രസ്ഥാനത്തിൽ നിലവിലുള്ള ജനകീയം ആക്രമിക്കപ്പെട്ടെന്നും വിദ്യാഭ്യാസവകുപ്പിനു് ഗ്രാന്റുവിതരണത്തിൽ കൂടുതൽ ചുമതല കൊടുത്തെന്നും പറഞ്ഞാക്ഷേപിച്ച ആദശ്ശധീരന്മാരാണ് ഇന്നു് അതേ പ്രസ്ഥാനം നാനാവിധമാക്കാൻ പരിശ്രമിച്ചുകൊണ്ടിരിക്കുന്നതു്. ഒരു പ്രത്യേക തത്വത്തിൽ പിടിച്ചുനിന്നുകൊണ്ടാണ് ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ ഗ്രാൻറുവിതരണക്രമം പുനസ്സംവിധാനം ചെയ്യാൻ അന്നു കമ്മ്യൂണിസ്റ്റ് ഗവമ്മെൻറ് ശ്രമിച്ചതു്. വിമോചനത്തിൻെറ ജ്വരം പിടിച്ച കാലമായിരുന്നല്ലോ അതു്. കള്ളപ്രചരണത്തിനും ദുർവ്യാഖ്യാനത്തിനും അന്നു കുറേ മാക്കററു കിട്ടി. ഗ്രന്ഥശാലാസംഘത്തിൻെറ ചില ഭാരവാഹികളും ആ മാക്കററിൽ നിന്നുകൊണ്ടു് കൈകൊട്ടി ആൎത്തു. ഇന്നു് അവക്കെന്താണ് അതിനെപ്പററി പറയാനുള്ളതെന്നു ഞങ്ങൾക്കറിഞ്ഞുകൂടാ, അതു പോകട്ടെ.

നാട്ടിലുള്ള ഗ്രന്ഥശാലകൾ, ചുററിനടന്നുകണ്ടു് ഗ്രേഡു നിശ്ചയിച്ചതും ഗ്രാൻറുതുക നിൎണ്ണയിച്ചതും ഗ്രഡേഷൻ കമ്മററിയാണ്. 2260 ഗ്രന്ഥശാലകൾക്ക് അവർ ഗ്രാൻറ് ശുപാർശചെയ്തു. വിദ്യാഭ്യാസവകുപ്പിലെ ഉദ്യോഗസ്ഥന്മാർ ആ ലിസ്റ്റെടുത്തുവച്ചു് തങ്ങളുടെ മനോധൎമ്മമനുസരിച്ചു് ഇഷ്ടംപോലെ വെട്ടിത്തിരുത്തൽ നടത്തി. ഗ്രഡേഷൻ കമ്മററി പല ഗ്രന്ഥശാലകൾക്കും ശുപാശ്ചെയ്ത തുകകൾ അവർ കുറവുചെയ്തു. വേറേ ചിലവയ്ക്കു് കൂട്ടി എഴുതി. ഗ്രന്ഥശാലാസംഘം അംഗീകരിക്കാത്ത ചില ഗ്രന്ഥശാലകൾക്കു സ്വന്തം ധമ്മബോധപ്രകാരം ഉദ്യോഗസ്ഥന്മാർ ഗ്രാൻറനുവദിച്ചുകൊടുക്കുകയും ചെയ്തു. ഈ കോപ്രായം കാട്ടാനാണെങ്കിൽ ഗ്രഡേഷൻ കമ്മററിയെ എന്തിനു നിയമിച്ചു എന്നാണു് ഗ്രന്ഥശാലാപ്രവത്തകർ ചോദിക്കുന്നതു്. മാന്യന്മാരെ വിളിച്ചുവരുത്തി അപമാനിക്കുന്ന സമ്പ്രദായം ഈ മന്ത്രിമാരുടെ വ്യക്തിത്വത്തിനു യോജിക്കും. പക്ഷേ, ഭരണകൂടത്തിൻെറ അന്തസ്സെന്നു പറയുന്നതു് ചപലന്മാരായ കുറേ മന്ത്രിമാരുടെ വികൃതചേഷ്ടകൾക്കു് ഉപകരണമാകരുതല്ലോ. 1194 ഗ്രന്ഥശാലകൾക്കു് തങ്ങൾ ഗ്രാൻറു കൊടുക്കാൻ അനുവദിച്ചിരിക്കുന്നതായി ഇപ്പോൾ ഗവമ്മെൻറ് പ്രഖ്യാപിച്ചിട്ടുണ്ടു്. ഡിസ്റ്റിക്ടുകളിലെ ചില കേന്ദ്രലൈബ്രറികളുടെപോലും ഗ്രാൻറുതുക വെട്ടിക്കുറച്ചിട്ടുണ്ടെന്നാണു് കേൾക്കുന്നതു്. മന്ത്രിമാരുടേയും അവരുടെ ക്ലാക്കന്മാരുടേയും ഔദ്ധത്യപൂൎവ്വമുള്ള ഈ ഗ്രാൻറുപ്രഖ്യാപനം അംഗീകരിക്കാൻ മനസ്സില്ലെന്നാണു് ഇപ്പോൾ ഗ്രന്ഥശാലകൾ പറയുന്നതു്. ഈ പറച്ചിലിൽ ആണത്തമുണ്ടു്. അതിനെ ഞങ്ങൾ അഭിനന്ദിക്കുന്നു. ഈ സംസ്കാരവിരുദ്ധന്മാരെ ഇക്കാൎയ്യത്തിൽ കൊമ്പുകുത്തിക്കാതെ

ഗ്രന്ഥശാലകൾ ഒരിഞ്ചു പിന്മാറരുതെന്നും ഞങ്ങൾക്ക് ഉറച്ച അഭിപ്രായമുണ്ട്.

കേരളത്തിലെ ഗ്രന്ഥശാലാപ്രസ്ഥാനം ഇൻഡ്യയുടെ ഇതരഭാഗങ്ങളെ വിസ്മയഭരിതമാക്കുന്ന ഒരു സാംസ്കാരികജ്യോതിസ്സാണ്. ഇതു നടന്നുപോകുന്നതു് ഏതെങ്കിലും ഭരണാധികാരികളുടെ ഔദാര്യം നുണഞ്ഞുള്ളിലാക്കിയിട്ടല്ല. പൊതുജനസഹകരണത്തിന്മേലാണു ഗ്രന്ഥശാലാപ്രസ്ഥാനം നിലകൊള്ളുന്നതും അനുക്രമം വളരുന്നതും. ആ പൊതുജനസഹകരണത്തിനു ഗവണ്മെൻറു കൊടുക്കുന്ന പ്രോത്സാഹനം മാത്രമാണ് ഈ ഗ്രാൻറ്. ഗ്രന്ഥശാലകളുടെ മൊത്തം ആസ്തി പരിഗണിക്കുമ്പോൾ ഈ ഗ്രാൻറുതുക എത്രയോ നിസ്സാരമാണ്! എന്നിട്ട് അതു പോലും കൊടുക്കാതിരിക്കുവാനുള്ള അല്പത്തം കാണിക്കുന്ന മന്ത്രിമാരെ വിവേകികളെന്ന് എങ്ങനെ വിളിക്കും? ഇപ്പോഴത്തെ ഗ്രാൻറുതുക വാങ്ങാതിരിക്കണമെന്നുള്ള തീരുമാനം ഗ്രന്ഥശാലകൾ തങ്ങളുടെ പ്രതിഷേധപരിപാടിയുടെ ആദ്യ ഇനമായി കണക്കാക്കിയിരിക്കുന്നു. ഹർത്താലാചരിക്കാനും, ബഹുജനസമ്മേളനങ്ങൾ ചേരാനും മററുമുള്ള പരിപാടികളും അവർ സ്വീകരിച്ചിട്ടുണ്ട്. ഗ്രന്ഥശാലാസംഘംനേതൃത്വം പ്രക്ഷോഭണസന്നദ്ധമായ ഈ അണികളെ തണുപ്പിക്കരുതെന്നേ ഞങ്ങൾക്ക് അപേക്ഷയുള്ളു. കാലുപിടിച്ചും സേവപറഞ്ഞും കാര്യം സാധിക്കുന്ന സമ്പ്രദായം ഗ്രന്ഥശാലാസംഘംപോലൊരു സാംസ്കാരികപ്രസ്ഥാനത്തിന് ഒരിക്കലും ആവശ്യമില്ലാത്തതാണ്. കണക്കുപറഞ്ഞു വാങ്ങാൻ പററിയില്ലെങ്കിൽ വാങ്ങാൻ പററുന്ന മറ്റുമാർഗ്ഗം നോക്കണം. ഗ്രന്ഥശാലാബിൽ വരാൻപോകുന്നു എന്നു കേട്ടുകേൾവി തുടങ്ങിയിട്ടു വർഷങ്ങളായി. കഴിയുന്നത്ര നേരത്തെ അതു കൊണ്ടുവരാനും നിയമമാക്കാനും ഗവണ്മെൻറ് എന്തുകൊണ്ടു ശ്രദ്ധിക്കുന്നില്ല? അതു വരുന്നതിനുമുമ്പുള്ള ഘട്ടത്തിൽ ഒരു താല്ക്കാലികമാർഗ്ഗമെന്ന നിലയിൽ ഗ്രഡേഷൻകമ്മററിശുപാശ് അതേപടി അംഗീകരിക്കാൻ ഇവരെന്തിനു മടി കാണിക്കുന്നു? ഈ ചോദ്യങ്ങൾക്കു മറുപടി പ്രതീക്ഷിക്കേണ്ടതില്ല. അതുകൊണ്ടു പ്രക്ഷോഭണത്തിന്റെ വഴിച്ചാലിൽ കാൽവച്ചിരിക്കുന്ന ഗ്രന്ഥശാലാപ്രസ്ഥാനത്തിന് ഞങ്ങൾ അഭിവാദനം നേരുകയാണ്. നിങ്ങൾ മുന്നോട്ടു പോകുക.

—"ഗ്രന്ഥശാലാപ്രസ്ഥാനം സമരമാർഗ്ഗത്തിൽ", ജനയുഗം, 1962 ജൂൺ 28.

ഇന്നത്തെ ഗ്രന്ഥശാലാ സംഘത്തിൻെറ ജനാധിപത്യസ്വഭാവം ശരിക്കും നിലനിർത്തുന്നതും ഇന്നത്തെ അതിൻെറ പാരതന്ത്ര്യങ്ങൾ ഇല്ലാത്തതും ആയ—സ്വാതന്ത്ര്യവും സ്വയംനിർണ്ണയാവകാശപൂർണ്ണവുമായ—ഒരു ഗ്രന്ഥശാലാസംവിധാനം ഉണ്ടാവുകയെന്നതാണ് നമ്മുടെ അടിയന്തിരാവശ്യം. അതിനു നിയമനിർമ്മാണം വേണ്ടിവരും. പക്ഷേ, അനുഭവങ്ങൾ വച്ചു നോക്കുമ്പോൾ നമ്മുടെ ഗവണ്മെൻറ് ഉണ്ടാക്കുന്ന നിയമം അത്തരത്തിലുള്ള ഒന്നാവാൻ എളുപ്പം കാണുന്നില്ല. അതിനു് പൊതുജനാഭിപ്രായം ഇനിയും കൂടുതൽ ശക്തിപ്പെടുത്തേണ്ടിവരും. നമ്മുടെ യത്നം ആ വഴിക്കു തിരിയാൻ ഇനി ഒട്ടും അമാന്തിച്ചുകൂടാ.

Printed at India Press, Kottayam. C3050 D280662